
# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH


Vol. 04 No. 55 THE ONLINE OFFICIAL NEWS BULLETIN 2021 December 18

## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 19 ♪8 hadbšabo dakdom yaldo Sunday before the Feast of Nativity | 20 ♪4 Comme. of St. Ignatius Nurono (St. Ignatius the Fiery One) | 21 ♪8 Martyrdom of St. Thomas (Apostle of India) | 22 ♪4 | 23 ♪8 21st Mem. of N.K. Koruthu Malpanachan (Vadavukodu) | 24 ♪4 | 25 ♪1 'ido d-Mawlodeh d-Moran The Feast of Nativity of our Lord ✝Christmas (Yeldo) |

COMMEMORATION OF ST. THOMAS THE APOSTLE


**കോട്ടയം ഓർത്തഡോക്സ് സെമിനാരി, മാർത്തോമ്മാ സെമിനാരി, തിരുവനന്തപുരം കേരള യുണൈറ്റഡ് തിയോളജിക്കൽ സെമിനാരി എന്നിവയുടെ സംയുക്ത സംരംഭമായ എഫ്.എഫ്.ആർ.ആർ.സി. യുടെ 40-ാമത് വാർഷിക ആഘോഷം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മാർത്തോമ്മാ സെമിനാരിയിൽ ഉദ്ഘാടനം ചെയ്യുന്നു.**


## സാന്ത്വനം ഒക്കുപ്പേഷണൽ തെറാപ്പി സെന്റർ ഉദ്ഘാടനം ചെയ്തു

കോതമംഗലം: മാനസികമായോ ശാരീരികമായോ വൈകല്യമുള്ളവർ ജനിക്കുന്ന കുടുംബങ്ങൾ അവർ തങ്ങൾക്കു ലഭിച്ച ദൈവത്തിന്റെ വരദാനം ആയി കണക്കാക്കണം എന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവ പ്രസ്താവിച്ചു. ഇപ്രകാരം ഉള്ളവരെ സഹായിക്കുവാനും പുനരധിവസിപ്പിക്കാനുമുള്ള ഉത്തരവാദിത്വം പൊതുസമൂഹത്തിന് ഉണ്ടെന്നും മടികൂടാതെ സർവ്വരും ഇക്കാര്യത്തിൽ മുൻകൈ എടുക്കണമെന്നും പ. ബാവാ പറഞ്ഞു. ബുദ്ധിമാന്ദ്യമുള്ള കുട്ടികൾക്കായുള്ള സാന്ത്വനം സ്പെഷ്യൽ സ്കൂളിൽ ആരംഭിച്ച ഒക്കുപ്പേഷണൽ തെറാപ്പി സെൻറർ ഉദ്ഘാടന യോഗത്തിൽ അനുഗ്രഹ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

മൂവാറ്റുപുഴ എംഎൽഎ മാത്യു കുഴൽനാടൻ പൊതുസമ്മേളനം ഉദ്ഘാടനം ചെയ്തു. മത്തായി ഇടയനാൽ കോർഎപ്പിസ്കോപ്പ അധ്യക്ഷത വഹിച്ചു. കെ കെ ടോമി, കെ വി തോമസ്, അഡ്വ. ജോസ് വർഗീസ്, തോമസ് പോൾ റമ്പാൻ, പി. വി. ബഹനാൻ, റോണി വർഗീസ്, ആതിര കൃഷ്ണൻ, ജേക്കബ് ഇട്ടൂപ്പ്, ഫാ. ജോർജ് പട്ട്ളാട്ട് എന്നിവർ പ്രസംഗിച്ചു.


## ദുരിതാശ്വാസ സഹായം വിതരണം ചെയ്തു

കോട്ടയം: കൂട്ടിക്കൽ, മുണ്ടക്കയം പ്രദേശത്ത് പ്രകൃതി ക്ഷോഭത്തിൽ വീട് നഷ്ടപ്പെട്ടവർക്ക് വീട് നിർമ്മിക്കുന്നതിനുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ സഹായ വിതരണത്തിന്റെ അദ്യ ഗഡുവായ 23 ലക്ഷം രൂപ ഇന്ന് വിതരണം ചെയ്തു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷി ദിനമായ ഡിസംബർ 21-ന് 18 വീടുകളുടെ ശിലാസ്ഥാപനം നിർവ്വഹിക്കും. 2022-ലെ സഭാ ദിനത്തോടനുബന്ധിച്ച് വീടുകളുടെ നിർമ്മാണം പൂർത്തീകരിച്ച് താക്കോൽ കൈമാറും. നിർമ്മാണ പ്രവർത്തനങ്ങൾക്ക് കോട്ടയം ഭദ്രാസനം നേതൃത്വം നൽകും.


**അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം നോർത്ത് സോൺ സമ്മേളനം മുളന്തുരുത്തി വെട്ടിക്കൽ സെന്റ് തോമസ് ദയറയിൽ പ. കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു.**

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





**ആരാധനാ കലണ്ടർ**



## സർവ്വസൃഷ്ടിയും ബേത്‌ലഹേമിലേക്ക്; “അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്ക് സമാധാനം”


### ഡോ. ഗീവർഗീസ് മാർ യൂലിയോസ്


“തന്റെ പിതാവിന്റെ മാർവ്വിൽ നിന്നും ലോകത്തിലേയ്ക്കു അയയ്ക്കപ്പെടുകയും, കന്യകമറിയാമിൽ നിന്നും ജഡം ധരിക്കുകയും ചെയ്ത അനാവൃതനും അദൃശ്യനുമായ സ്വയംഭൂവായ കർത്താവിന്റെ അപരിമിതമായ ജഡധാരണത്തെ” കണ്ട് അവനെ സ്തുതിച്ച് വണങ്ങുവാൻ സൃഷ്ടി മുഴുവൻ ബദ്ധപ്പെട്ട് ബേത്‌ലഹേമിൽ എത്തുന്ന സുദിനങ്ങളാണല്ലോ ഇത്. “നീയോ, ബേത്‌ലഹേം എഫ്രാത്തേ...... അധിപതിയായിരിക്കേണ്ടുന്നവൻ എനിക്കു നിന്നിൽ നിന്നും ഉത്ഭവിച്ചു വരും; അവന്റെ ഉത്ഭവം പണ്ടേയുള്ളതും പുരാതനമായതും തന്നെ” എന്ന് പ്രവാചകൻ സാക്ഷിക്കുന്നു (മീഖാ 5:2).

അനാദിയിൽ പിതാവിൽ നിന്നും സ്വയംഭൂവായവൻ കാലത്തികവിൽ കന്യകയിൽ നിന്നും ജഡം ധരിക്കുന്നു! സൃഷ്ടിതമായ സർവ്വവും തങ്ങളുടെ സ്രഷ്ടാവിനെ കാണുവാൻ സന്തോഷത്തോടും സ്തോത്രഗാനങ്ങളോടും കൂടെ എത്തുന്നു. ബഹുസഹസ്രം പ്രകാശവർഷങ്ങൾക്കപ്പുറത്തു നിന്നും എത്തുന്ന നക്ഷത്രവും പൗരസ്ത്യദേശങ്ങളിൽ നിന്നും ദീർഘകാലം യാത്രചെയ്ത് എത്തുന്ന രാജാക്കന്മാർ, വിദ്വാന്മാർ, മാലുമികൾ തുടങ്ങിയവരും സമീപപ്രദേശങ്ങളിലെ ആട്ടിടയന്മാരും പക്ഷിമൃഗാദികളും വൃക്ഷലതാദികളും മണ്ണും വിണ്ണും സർവ്വവും സർവ്വതും ബേത്‌ലഹേമിൽ സമ്മേളിക്കുന്നു; തങ്ങളുടെ സ്രഷ്ടാവിനെ വണങ്ങുവാൻ.

യെൽദോ പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ചയെയും തുടർന്നുള്ള ദിവസങ്ങളെയും വംശാവലി ഞായർ ആയി വീക്ഷിക്കുന്നതിന്റെ പൊരുൾ ശ്രദ്ധേയമാണ്. യാക്കോബിൽ നിന്നും ഉത്ഭവിച്ച പന്ത്രണ്ട് ഗോത്രങ്ങളെയാണ് ആദ്യ പഴമവായന (ഉൽപത്തി 46:8-27) അനുസ്മരിക്കുന്നത്. ദാവീദിന്റെ മകനായ ശലോമോന്റെ കൈകളാൽ നിർമ്മിക്കപ്പെട്ട ആലയത്തിന്റെ ശുദ്ധീകരണസമയത്ത് ദാവീദിന്റെ സന്തതിയായി, സ്രഷ്ടാവ് സൃഷ്ടിയായി, പ. സഭയാകുന്ന നിത്യദേവാലയത്തിൽ പ്രത്യക്ഷപ്പെടുമെന്ന പ്രവചനഭാഗമാണ് രണ്ടാംവായന (1 രാജാ. 9:3-7). “കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും; അവൻ ഇമ്മാനുവേൽ (ദൈവം നമ്മോടുകൂടെ) എന്ന് വിളിക്കപ്പെടും. ജഡം ധരിക്കുന്ന വചനത്തെക്കുറിച്ച് ഏറ്റവും കൂടുതൽ പഠിപ്പിക്കുന്ന യെശയ്യാ പ്രവാചകൻ തന്റെ മശിഹാപ്രവചനങ്ങളുടെ മകുടഭാഗമായി കൃത്യമായി പറയുന്നു. യിശ്ശായിയുടെ കുറ്റിയിൽ നിന്നും ഒരു മുള പൊട്ടിപുറപ്പെടും; അവന്റെ വേരുകളിൽ നിന്നു മുള്ള ഒരു കൊമ്പ് ഫലം കായിക്കും. അവന്റെമേൽ യഹോവയുടെ ആത്മാവ് വസിക്കും. അവൻ ഒരു പുതിയ വ്യവസ്ഥിതി ലോകത്തിന് നൽകും. ദുഷ്ടനെ തന്റെ ശ്വാസംകൊണ്ട് നിഗ്രഹിക്കും. നീതി അവന്റെ നടുക്കെട്ടും വിശ്വസ്തത അവന്റെ അരക്കച്ചയും ആയിരിക്കും. ചെന്നായി കുഞ്ഞാടിനോടു കൂടെയും പുള്ളിപ്പുലി കോലാട്ടുകുട്ടിയോടു കൂടെയും പശുക്കിടാവും ബാലസിംഹവും ഒന്നിക്കുന്നതുമായ ആ സുദിനത്തിൽ ഒരു ‘ചെറിയ കുട്ടി’ അവയെ നടത്തും! (യെശയ്യാ 7:14-15; 11:1-9).

ആശ്വാസകാലങ്ങൾ വരുകയും മുൻനിയമിക്കപ്പെട്ട ക്രിസ്തുവായ യേശുവിനെ അവൻ അയച്ചുതരുകയും ചെയ്യുമെന്ന വി. പത്രോസ് ശ്ലീഹായുടെ യെരുശലേം ദേവാലയത്തിന്റെ സുന്ദരം വാതിലിൽ (Golden Gate) വച്ചുള്ള പ്രസംഗമാണ് ആദ്യ ലേഖനഭാഗം. ദൈവം ലോകാരംഭം മുതൽ തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തിരം അരുളിച്ചെയ്തത് ക്രിസ്തുവിൽ യാഥാർത്ഥ്യമായിരിക്കുന്നുവെന്ന് അസന്നിഗ്ദ്ധമായി പ്രസ്താവിക്കുന്നു (പ്രവൃത്തികൾ 3:20-26). അബ്രഹാമിനോട് ദൈവം വാഗ്ദത്തം ചെയ്തത് ക്രിസ്തുവിൽ നിവർത്തിക്കപ്പെട്ടിരിക്കുന്നുവെന്ന് പ. പൗലൂസ് ശ്ലീഹായും റോമരോട് സാക്ഷിക്കുന്നു (റോമർ 4:13-21).

സന്ധ്യയുടെയും പ്രഭാതത്തിന്റെയും വി. കുർബാനയുടെയും ഏവൻഗേലിയോൻ ഭാഗങ്ങൾ ക്രിസ്തുവിന്റെ വംശാവലി ചരിത്രമാണല്ലോ. അബ്രഹാം മുതൽ ക്രിസ്തു വരെയുള്ള 14 വീതമുള്ള (ഏതാണ്ട് 600 വർഷങ്ങൾ വീതമുള്ള) 3 കാലങ്ങളിലൂടെ വി. മത്തായി ശ്ലീഹാ അത് വർണ്ണിക്കുമ്പോൾ ക്രിസ്തു മുതൽ ആദം വരെയും ആദാം ദൈവത്തിന്റെ മകൻ എന്നുമുള്ള അവരോഹണ ക്രമത്തിൽ വി. ലൂക്കോസ് അവനെ സാക്ഷി




ക്കുന്നു. ഏറെ താത്ത്വികമായ വിധത്തിലാണ് വി. യോഹന്നാൻ വർണ്ണിക്കുന്നത്. ആദിയിലെ ദൈവമായിരുന്ന വചനം കാലത്തികവിൽ ജഡം ധരിച്ച് കൃപയും സത്യവുമായി നമ്മിൽ വസിക്കുന്നു!

ജഡം ധരിച്ച ഈ വചനത്തെ “എന്റെ കർത്താവും എന്റെ ദൈവവുമെ” എന്ന് സാക്ഷിച്ച തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വപെരുന്നാളും ഈ ദിവസങ്ങളിലാണ് എന്ന് ഓർക്കണം; അവനല്ലോ ക്രിസ്തുവിനെ നമ്മിൽ ജനിപ്പിച്ചത്.

ക്രിസ്തുസംഭവത്തെ ഉൾക്കൊള്ളുവാൻ പ. സഭാവിശ്വാസികളെ പിതാക്കന്മാർ ഒരുക്കുന്ന ധ്യാനങ്ങളാണ് ഈ ദിവസങ്ങളിലെ ആരാധനകൾ മുഴുവൻ. സ്രഷ്ടാവ് സൃഷ്ടിയാകുന്നത് മുതൽ ക്രിസ്തുസംഭവം മുഴുവനും വൈരുദ്ധ്യാത്മകമാണ്. ഏറ്റം ഉന്നതനായിരിക്കെ, തന്റെ രഹസ്യം വെളിപ്പെടാതെ പരസ്യമായി അവതരിച്ച രഹസ്യമെന്നും, മാതൃഗർഭത്തിൽ താൻ വസിക്കുമ്പോൾ തന്നെ അമ്മമാരുടെ ഗർഭപാത്രത്തിൽ താൻ പ്രജകളെ നിർമ്മിച്ചുകൊണ്ടിരുന്നുവെന്നും സ്രഷ്ടാവായ ധനികൻ സൃഷ്ടിയിൽ ദരിദ്രനായി കാണപ്പെട്ട് പ്രപഞ്ചത്തിന്റെ ദരിദ്രാവസ്ഥയെ ഇല്ലാതാക്കിയെന്നും (“നിന്നിലമർന്നീടും ധനവാൻ... ക്ഷാമം ജനതക്കേറ്റിടുവാൻ...) പ്രപഞ്ച ശക്തികളെ നിയന്ത്രിക്കുന്നവൻ കന്യകയുടെ മടിയിൽ വിനീതനായി കാണപ്പെടുകയും ലോകത്തിന് ഉറവകളെ നൽകുന്നവൻ അവളുടെ മുലകളിൽ നിന്നും പാനം ചെയ്തുവെന്നും തുടങ്ങി എത്ര വർണ്ണിച്ചാലും പൂർണ്ണമാകാത്ത രഹസ്യത്തെ പിതാക്കന്മാർ വർണ്ണിച്ച് തളരുകയും ഒടുവിൽ നിന്നെ ആർക്കും വർണ്ണിച്ചു തീർക്കുവാൻ കഴിയുകയില്ല എന്ന് സമ്മതിക്കുകയും ചെയ്യുന്നതായി കാണാം. അപ്പോൾ വർണ്ണനകൾ ലോകത്തിനു വേണ്ടിയുള്ള അപേക്ഷകളും പ്രർത്ഥനകളുമായി മാറ്റപ്പെടുകയാണ്.

**യൽദോ പെരുന്നാൾ**

ഒടുവിൽ കാലതികവിൽ കന്യക പ്രസവിക്കുന്നു! വചനം ജഡം ധരിക്കുന്നു. സർവ്വപ്രപഞ്ചവും ഗാനാലാപനം നടത്തി അവനെ വണങ്ങി പൊന്നും മൂരും കുന്തുരുക്കവും (അവൻ രാജാവും പ്രവാചകനും പുരോഹിതനുമെന്ന് സാരം) കാഴ്ചയർപ്പിക്കുന്നു. അർത്ഥമില്ലാത്ത സമ്പന്നതകളുടെ സത്രങ്ങൾ അവന് പിറക്കുവാൻ സ്ഥലം നിഷേധിക്കുമ്പോൾ പുൽക്കൂട്ടിലെ എളിമയുടെ മൃഗങ്ങൾ അവരുടെ അത്താഴമായ വൈക്കോൽ അവന് മെത്തയായി ഒരുക്കുന്നു! പ. മാതാവിനോടൊപ്പം അവനെ കാണുവാനും പരിലാളിക്കുവാനും അവയ്ക്ക് സാധിക്കുന്നു. രാജഗൃഹങ്ങളിലെ സിംഹാസനങ്ങളിലും പൗരോഹിത്യപീഠങ്ങളിലും ഇരിക്കുന്ന ബൗദ്ധിക നേതൃത്വത്തിന് അവിടെ പൂർണ്ണമായും പ്രവേശനം നിഷേധിക്കപ്പെടുന്നു. എന്നാൽ സത്യത്തിന്റെ ജഡധാരണത്തെ അന്വേഷിച്ചവർക്കെല്ലാം അവൻ പ്രാപ്യനാകുന്നു. അറിവിന്റെ എളിമയുടെ ഔന്നത്യത്തിലുള്ള വിദ്വാന്മാർക്കും നിഷ്കളങ്കതയുടെ നിറകുടങ്ങളായ ആട്ടിടയന്മാർക്കും രഹസ്യം വെളിപ്പെട്ട ഗുഹയിലേക്കു കുനിയുവാൻ പ്രയാസമുണ്ടായിരുന്നില്ല; അവർ മാത്രം അവനെ കണ്ടു; വീണു വണങ്ങി കാഴ്ചകൾ അർപ്പിച്ചു.

വാഗ്ദത്തപുത്രനായ ഇസഹാക്കിന്റെ ജനനം (ഉൽപത്തി 21:1-8) "ദൈവത്തിന്റെ കൈ എന്നെ തൊട്ടിരിക്കുന്നു, എന്റെ സ്വന്ത കണ്ണ് അവനെ കാണുമെന്ന' ഇയ്യോബിന്റെ ദർശനം (19:21-20:4), എന്നിവയ്ക്കുശേഷം "ഇരുട്ടിൽ നടന്ന ജനം വലിയൊരു വെളിച്ചം കണ്ടു; അന്ധതമസ്സിൽ പ്രകാശം ശോഭിച്ചു; നമുക്കു ഒരു ശിശു ജനിച്ചിരിക്കുന്നു.... ആധിപത്യം അവന്റെ തോളിൽ ഇരിക്കുന്നു; അവന് അത്ഭുതമന്ത്രി, വീരനാം ദൈവം, നിത്യപിതാവ്, സമാധാനപ്രഭു എന്ന് പേർ വിളിക്കപ്പെടും (യെശയ്യാ 9:1-7) എന്നിങ്ങനെ ജനിക്കപ്പെട്ടവൻ ആരാണെന്ന് വ്യക്തമാക്കപ്പെടുന്നു.

ബേത്‌ലഹേമിലെ ജനനത്തെ വിശ്വാസിക്കു ദർശിക്കുവാൻ പറ്റിയ ഏറെ ശക്തമായ പ്രതീകമാണ് തീജ്വാല ശുശ്രൂഷ. അന്ധകാരത്തിൽ അത്ഭുത പ്രകാശം ഉദിക്കുന്നു. തണുപ്പിൽ അവൻ ഊഷ്മളത നൽകുന്നു. അഗ്നിചിറകുകളിൽ അവൻ നമ്മുടെ കാഴ്ചയാകുന്ന കുന്തിരുക്കം സ്വീകരിക്കുന്നു. ദേവാലയത്തിന്റെ പൂമുഖത്തിൽ പുറത്തെ ഇരുട്ടിലും തണുപ്പിലും ഒരുക്കപ്പെടുന്ന തീജ്വാല ആത്മീയ അഗ്നിയായി നമ്മുടെ ഹൃദയങ്ങളിലേക്ക് പകരപ്പെടുന്നതാണ് അതീവ കാൽപനിക ഭാവമുള്ള ആ ശുശ്രൂഷ. അവിടെ വായിക്കപ്പെടുന്ന എബ്രായ ലേഖന ഭാഗം (1:1-12) കാര്യങ്ങൾ വ്യക്തമായി നമ്മോട് പറയുന്നു: "നീ എന്റെ പുത്രൻ, ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചിരിക്കുന്നു" എന്നും "ഞാൻ അവന് പിതാവും അവൻ എനിക്കു പുത്രനുമായിരിക്കു"മെന്ന് അഗ്നി മൂന്നു വട്ടം വലംവച്ച് പ. സഭ പ്രഖ്യാപിക്കുന്നു. സ്വർഗ്ഗീയ സംഘത്തിന്റെ ഗാനാലാപത്തോട് ചേർന്ന് സർവ്വപ്രപഞ്ചവും പ. സഭയും "അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനമെന്ന' ജനനത്തിന്റെ സന്തോഷവും മൂന്നു തവണ ആവർത്തിക്കുന്നു. വി. ഏവൻഗേലിയോൻ (ലൂക്കോസ് 2:1-20) വായന തീർന്ന് "അത്യുന്നതങ്ങളിൽ സ്വർഗ്ഗീയ മാലാഖമാർ സ്തുതിക്കുന്നതുപോലെ..." എന്നു മാലാഖമാരുടെ സ്തുതിപ്പും മോറാനേശു മശിഹാ എന്ന ഹൂത്തോമ്മോയും ചൊല്ലിയശേഷം അന്നത്തെ വി. കുർബ്ബാന അർപ്പണത്തിനായി വിശ്വാസികൾ സന്തോഷത്തോടെ ദേവാലയത്തിനകത്തേക്ക് പ്രവേശിക്കുന്നു.

തുടർന്നുള്ള ദിവസങ്ങളിൽ പ. ദൈവമാതാവിന്റെ പുകഴ്ചപെരുന്നാളും (ഡിസംബർ 26) ശിശുവധ പെരുന്നാളും (ഡിസംബർ 27) പ. സഭ ആഘോഷിച്ച് ധ്യാനിച്ച് ക്രിസ്തു ജനനത്തിന്റെ സർവ്വഭാവങ്ങളും എല്ലാ വർഷവും വിശ്വാസികളുടെ മനസ്സിലേക്ക് ആഴത്തിൽ പകരുന്നു. ഇത്ര ശക്തവും ശ്രേഷ്ഠവും അവർണ്ണനീയവുമായ ആരാധനാ പാരമ്പര്യം പ. ആത്മാവിൽ പ. സഭയ്ക്ക് വെളിപ്പെടുത്തിയ ദൈവത്തെ സ്തുതിക്കാം; അവന്റെ ജനനത്തെ ആഘോഷിപ്പാൻ അവൻ നമ്മെ ഒരുക്കട്ടെ എന്ന് പ്രാർത്ഥിക്കാം.





വാകത്താനം വള്ളിക്കാട്ട് ദയറയിൽ പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവായുടെ ഓർമപ്പെരുന്നാളിനോടനുബന്ധിച്ച് കബറിങ്കൽ പ്രാർഥനയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നേതൃത്വം നൽകുന്നു. ഡോ.ജോഷ്വാ മാർ നിക്കോദിമോസ്, ഡോ.ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ.യൂഹാനോൻ മാർ ദിയസ്കോറസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നിവർ സമീപം.

## വടവുകോട് പള്ളിക്ക് പോലീസ് സംരക്ഷണം

എറണാകുളം: കൊച്ചി ഭദ്രാസനത്തിലെ വടവുകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പോലീസ് സംരക്ഷണം അനുവദിച്ചു ഹൈക്കോടതി ഉത്തരവായി.

മലങ്കര ഓർത്തഡോക്സ് സഭയുടെ വിവിധ പള്ളികളിലെ പോലീസ് പ്രൊട്ടക്ഷൻ കേസ് ഹൈകോടതി പരിഗണിച്ചു. മലങ്കരസഭയോട് തിരികെ ചേർന്നെങ്കിലും വടവുകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ചില തല്പര കക്ഷികൾ പ്രശ്നങ്ങൾ ഉണ്ടാക്കുന്ന കാര്യം ഹൈകോടതിയെ മലങ്കര സഭ ധരിപ്പിച്ചു. ഒരു കാരണവശാലും പ്രശ്നങ്ങൾ അനുവദിക്കില്ലെന്ന പറഞ്ഞ കോടതി ജില്ലാ കളക്ടറോട് കാര്യങ്ങൾ പരിശോധിക്കാൻ ആവശ്യപ്പെട്ടു.



## ആമോസ് മലബാർ സോണൽ സമ്മേളനം

പഴഞ്ഞി: അഖില മലങ്കര മദ്ബഹാ ശുശ്രൂഷക സംഘത്തിന്റെ മലബാർ സോണൽ പ്രധാന ശുശ്രൂഷകരുടെ സമ്മേളനം 2021 ഡിസംബർ 14-ാം തിയതി പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് നടന്നു. ആമോസ് പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. സമ്മേളനത്തിൽ കുന്നംകുളം സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. രാജസ്ഥാനിലെ 'ജ്യോതിസ്സ് ആശ്രമം മാനേജർ ഫീലിപ്പോസ് റമ്പാൻ, വർഗീസ് കുര്യൻ, ഫാ: ജോൺസ് എബ്രഹാം കോനാട്ട് , ഫാ. ജോസ് തോമസ് പൂവ്വത്തുങ്കൽ, ഫാ. ഗീവർഗീസ് ജോൺസൺ, ജസ്റ്റിൻ ജെയിംസ്, ബിജു പന്തപ്ലാവ്, ലോഫ്സൺ കെ.സി എന്നിവർ പ്രസംഗിച്ചു.

പഴഞ്ഞി കത്തീഡ്രൽ വികാരി ഫാ: സഖറിയ കൊള്ളന്നൂർ, സഹവികാരി തോമസ് ചാണ്ടി, കൈസ്ഥാനി സുമേഷ് പി വിൽസൺ, സെക്രട്ടറി ലിജിൻ പി ചാക്കോ, മദ്ബഹാ സെക്രട്ടറി സലിൻ സൈമൻ എന്നിവരടങ്ങിയ കമ്മറ്റി നേതൃത്വം നൽകി.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# മലയാളത്തിലെ സമ്പൂർണ്ണ ബൈബിൾ കൈയ്യെഴുത്ത്: മലങ്കര ബൈബബിൾ

## ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലയാള ബൈബിൾ പരമ്പരയ്ക്ക് കോവിഡ് മഹാമാരിക്കാലം പകർന്നത് മലങ്കര ബൈബിൾ. കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി മുൻ പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യന്റെ 15 മാസത്തെ കഠിനാദ്ധ്വാനമാണ് സമ്പൂർണ്ണ ബൈബിൾ കൈയ്യെഴുത്ത് പ്രതി യാഥാർത്ഥ്യമാക്കിയത്.

ബൈബിളിന്റെ സ്വതന്ത്ര ഭാഷാ പരിഷ്കരണവും അപ്പോക്രിഫ ഗ്രന്ഥങ്ങളും സുറിയാനി പാരമ്പര്യത്തിലെ ഹൂദായ ബൈബിൾ കാനോൻ ഗ്രന്ഥങ്ങളും ചേർത്തു ബൈബിളിന് മലയാളത്തിൽ പാരായണ ശൈലി ലക്ഷ്യമാക്കി സ്വതന്ത്ര ഭാഷാ പരിഷ്ക്കരണം നിർവ്വഹിച്ചു. മൂലഭാഷയിലെ അർത്ഥങ്ങൾക്ക് ഒരു കോട്ടവും വരാത്ത വിധമാണ് ബൈബിൾ 15 ഡയറിയിൽ ഒരു ബാൾ പെൻ കൊണ്ട് ഫാ. ഡോ. ജേക്കബ് കുര്യൻ എഴുതിയത്. 2020 മെയിൽ തുടങ്ങിയ പകർത്തി എഴുത്ത് 2021 ആഗസ്റ്റിലാണ് പൂർത്തിയാക്കിയത്.

ബൈബിൾ മൂലഭാഷയോട് നീതി പുലർത്തി വാചക ഘടനയിലും പദ പ്രയോഗത്തിലും ഭാഷാപരമായി മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. ഭാഷയിൽ ലാളിത്യവും ലിംഗനീതിയും പ്രാസഭംഗിയും ഉറപ്പു വരുത്തിയാണ് കൈയെഴുത്ത് തയ്യാറാക്കിയത്. ഇത് മലയാളത്തിലെ സമ്പൂർണ്ണ ബൈബിൾ കൈയെഴുത്തു പ്രതിയും ഒരു സമ്പൂർണ്ണ സ്വതന്ത്ര പരിഭാഷാ പരിഷ്ക്കരണവുമാണ്. ബൈബിളിലെ ദീർഘ വാചകങ്ങളെ ലഘുവാക്കി ധ്യാനാത്മകവും ഹൃദ്യവുമാക്കി തീർത്തു മലങ്കര ബൈബിൾ.

ബൈബിൾ സൊസൈറ്റിയുടെ മലയാളം ബൈബിൾ, സുറിയാനി പാരമ്പര്യത്തിലെ പെശിത്തായുടെ മലയാളം പരിഭാഷ എന്നിവയാണ് മുഖ്യമായും ആശ്രയിച്ചത്. എന്നാൽ ചിലയിടങ്ങളിൽ ഓശാനാ ബൈബിളും പി.ഒ.സി ബൈബിളും റഫർ ചെയ്തിട്ടുണ്ട്. മലങ്കര സഭയിൽ ഓർത്തഡോക്സ് സ്റ്റഡി ബൈബിളിനു വേണ്ടി അംഗീകരിച്ചു നൽകിയ പുസ്തകങ്ങളാണ് മലങ്കര ബൈബിളിന്റെയും ഉള്ളടക്കം. ഇതിൽ മക്കാബിയരുടെ മൂന്നാം പുസ്തകവും ശലോമോന്റെ സങ്കീർത്തനങ്ങളും ഇംഗ്ലീഷ് പതിപ്പിൽ നിന്നും വിവർത്തനം ചെയ്തു ചേർത്തിട്ടുണ്ട്. ഇംഗ്ലിഷിലുള്ള ബൈബിളിന്റെ ഞടഢ പതിപ്പും ദി ഓർത്തഡോക്സ് സ്റ്റഡി ബൈബിളും ആവശ്യ സന്ദർഭങ്ങളിൽ വിവർത്തനത്തിന് പ്രയോജനപ്പെടുത്തി.

മലങ്കര ബൈബിൾ എന്ന പേരിട്ടതിനെക്കുറിച്ച് ഫാ. ഡോ. ജേക്കബ് കുര്യൻ പറയുന്നു: "മലങ്കര ബൈബിൾ ഒരു സ്വതന്ത്ര വിവർത്തന ആവിഷ്ക്കാരമാണ്. ബൈബിൾ വിവർത്തന ചരിത്രത്തിൽ ക്രോഡീകരണങ്ങൾക്ക് എഴുത്തുകാർ നൽകുന്ന പേര് പിന്നീട് അതേ പേരിൽ അംഗികരിക്കുകയാണ് പതിവ്. ബൈബിൾ വിവർത്തനങ്ങളായ വാൾഗേറ്റ് (സാധാരണ ), പെശീത്ത (ലളിതം), ഹൂദായ (വഴി കാണിക്കൽ ) എന്നിവ ഉദാഹരണങ്ങൾ. മലയാള ബൈബിൾ കൈയ്യെഴുത്തു ക്രോഡീകരണം ഉണ്ടായപ്പോൾ അതിന് മലങ്കര ബൈബിൾ എന്നു പേരിട്ടു."

മലങ്കര ബൈബിൾ കൈയെഴുത്തു പ്രതിയുടെ ലക്ഷ്യവും ഫാ. ഡോ. ജേക്കബ് കുര്യൻ വ്യക്തമാക്കുന്നു : മലയാള ബൈബിളിന്റെ ഭാഷാ പരിഷ്കരണവും അപ്പോക്രീഫാ ഗ്രന്ഥങ്ങൾ ചേർത്ത സമ്പൂർണ്ണ ബൈബിളും യാഥാർത്ഥ്യമാകണം. ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിനു കൂടി സ്വീകാര്യമായ ഭാഷ, ആശയം, ശൈലി എന്നിവ ഉൾപ്പെടുത്തി ഒരു മലയാള ധ്യാനാത്മക ബൈബിൾ (Orthodox Devotional Bible) ഉണ്ടാകണം എന്ന ലക്ഷ്യമാണ് മലങ്കര ബൈബിൾ. ഭാവിയിൽ ഇത് അച്ചടിച്ച് പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നതായും അദ്ദേഹം പറഞ്ഞു.

മലങ്കര ബൈബിളിൽ ചേർത്ത പദാവലികൾ ശ്രദ്ധേയമാണ്. ബ്രാക്കറ്റിൽ ബൈബിൾ സൊസൈറ്റി പരിഭാഷ:

വെള്ളത്തിന്റെ വ്യാപ്തി (വെള്ളത്തിന്റെ കൂട്ടം), കാഴ്ച (വഴിപാട്), പരിശോധിച്ചു (ശോധന കഴിച്ചു), അന്ധൻ (കുരുടൻ), കാരാഗൃഹം (കുണ്ടറ), ഇരു കൂട്ടരും (ഇരു പാട്ടുകാരും), അഴികൾ (അന്താഴങ്ങൾ), ചിത്രപ്പണി (വിചിത്രപ്പണി), നാഭി ഭാഗം (കടിപ്രദേശം), ജഡം (പിണം), ബധിരൻ (ചെകിടൻ), ജനസംഖ്യ (പേർ വഴി), കൈയ്യേറ്റം (അടി കലശൽ), ജാരസന്തതി (കൗലടേയൻ), പൂർവ്വ പിതാവ് (ഗോത്രപിതാവ്), പ്രതിജ്ഞ (ആണ), വഞ്ചി (പടക്), നികുതി (ചുങ്കം), ദുഃഖവസ്ത്രം (രട്ടു), തോൽക്കുടം (തുരുത്തി), നിക്ഷേപം (ഉപനിധി ), ഒരുക്കി (കോപ്പ് കൂട്ടി ), തുകൽച്ചുരുൾ (ചർമ്മ ലിഖിതം), ഉച്ച ഭക്ഷണം (മുത്താഴം), ദശാംശം (പതാരം), മഞ്ഞുകട്ട (നീർക്കട്ട) ഇങ്ങനെ നിരവധി പദങ്ങൾ പരിഷ്ക്കരിച്ചിട്ടുണ്ട്.




മലയാള ബൈബിൾ പരമ്പരയ്ക്ക് കോവിഡ് മഹാമാരിക്കാലം പകർന്നത് മലങ്കര ബൈബിൾ. ഫാ. ഡോ. ജേക്കബ് കുര്യന്റെ 15 മാസത്തെ കഠിനാദ്ധ്വാനമാണ് സമ്പൂർണ്ണ ബൈബിൾ കൈയ്യെഴുത്ത് പ്രതി യാഥാർത്ഥ്യമാക്കിയത്.

മലങ്കര ബൈബിൾ എന്ന വിശേഷണം അത്യുത്തമമാണ്. ഭാഷാന്തരം വളരെ അർത്ഥപൂർണ്ണവും. പരിഭാഷാ മാതൃകകളും പദങ്ങളും പ്രയോഗങ്ങളും ഹൃദ്യവുമാണ്. മലങ്കര ബൈബിളിന്റെ അതുല്യതയും പ്രസക്തിയും ഇതിൽ ബോധ്യപ്പെടുന്നു. അടച്ചിരിപ്പുകാലത്തെ ബൈബിൾ ഭാഷാന്തരവും പകർത്തി എഴുത്തും വഴി വചനത്തിന്റെ പുത്തൻ വെളിച്ചം സമൂഹത്തിന് പകരുവാൻ കഴിയുന്നു. അതീവ സുന്ദരമായ ഈ കൈയക്ഷരത്തിൽ തന്നെ ഇ-ബുക്കായി ഇത് പ്രസിദ്ധീകരിക്കാം. മലങ്കര ബൈബിൾ പ്രിന്റ് ചെയ്ത് ബൈബിൾ ഭാഷയും സംസ്കാരവും വ്യാപിപ്പിക്കാനും കഴിയും.

വേദാക്ഷരങ്ങളിൽ ദൈവത്തിന്റെ കൈയ്യൊപ്പ് പകർന്ന് മലങ്കര ബൈബിളിന് ജീവൻ നൽകിയ വന്ദ്യ ഡോ. ജേക്കബ് കുര്യൻ അച്ചന് ആദരവ് . നിശ്ചിത സമയത്തിനുള്ളിൽ മലങ്കര ബൈബിൾ പൂർത്തിയാക്കിയത് അത്യാശ്ചര്യം തന്നെ. കൃപയുടെ തണലിലെ ഈ വചന വെളിച്ചം ജീവൻ പകരുന്ന സന്ദേശങ്ങളാണ്. ബൈബിൾ പരിഭാഷയ്ക്ക് തദ്ദേശിയ സ്വത്വവും പുത്തൻ പദ ഭേദവും പകർന്ന് ഫാ. ഡോ. ജേക്കബ് കുര്യൻ പൂർത്തിയാക്കിയതാണ് മലങ്കര ബൈബിൾ. ❑

# മുളന്തുരുത്തി പള്ളിയും മലങ്കരസഭയും

## ഡോ. എം. കുര്യൻ തോമസ്

മലങ്കരസഭാ ചരിത്രത്തിൽ മുളന്തുരുത്തി മാർത്തൊാമ്മൻ പള്ളി ഇന്ന് അറിയപ്പെടുന്നത് 1876-ലെ പ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസിന്റെ പേരിലും ആ പള്ളിയുടെ പുണ്യപുത്രൻ പ. പരുമല തിരുമേനിയുടെ പേരിലുമാണ്. പക്ഷേ അതിനേക്കാൾ ഉപരി, മലങ്കരസഭാ ചരിത്രത്തിൽ സവിശേഷമായ ഒരു സ്ഥാനമുണ്ട് ഒരു സഹസ്രാബ്ദകാലത്തെ പാരമ്പര്യമുള്ള മുളന്തുരുത്തിപള്ളിക്ക്.

പള്ളി ചരിത്രം അനുസരിച്ച് ക്രിസ്തുവർഷം 1225-ലാണ് മുളന്തുരുത്തി മാർത്തൊാമ്മൻ പള്ളി സ്ഥാപിതമാകുന്നത്. പ. മാർത്തോമ്മശ്ലീഹാ കേരളത്തിൽ അന്നത്തെ അന്തർദേശീയ തുറമുഖങ്ങളിൽ സ്ഥാപിച്ച ക്രൈസ്തവമാർഗ്ഗം തുടർന്നുള്ള നൂറ്റാണ്ടുകളിൽ കേരളത്തിൽ വ്യാപിച്ചത് വ്യാപാരവുമായി ബന്ധപ്പെട്ടാണ്. അത്തരം വ്യാപനമാകട്ടെ കരമാർഗ്ഗവും ജലമാർഗ്ഗവുമുള്ള വ്യാപാരപാതകളുമായി ബന്ധപ്പെട്ടു കിടന്നിരുന്നു. ഇതിൽ കേരളത്തിന്റെ മാറിമറിയുന്ന രാഷ്ട്രീയ ഭൂപടവും ഒരു ഘടകമായിരുന്നു. മുളന്തുരുത്തി പള്ളിയുടെ സ്ഥാപനത്തിനു തൊട്ടുമുമ്പുള്ള കാലത്താണ് പെരുമാൾഭരണം അവസാനിച്ച് കേരളം ഛിന്നഭിന്നമാകുന്നത്. അക്കാലത്ത് രൂപംകൊണ്ട നാട്ടുരാജ്യങ്ങൾ തങ്ങളുടെ രാജ്യത്തിന്റെ വ്യാപാരാഭിവൃദ്ധി ലക്ഷ്യമാക്കി കേരളസമൂഹത്തിൽ വൈശ്യധർമ്മം അനുഷ്ടിച്ചിരുന്ന നസ്രാണികളെ പ്രോൽസാഹിപ്പിച്ച് പുതിയ അങ്ങാടികളും, സ്വാഭാവികമായി അവയുടെ കേന്ദ്രബിന്ദു ആകുന്ന പള്ളികളും സ്ഥാപിച്ചു കൊടുക്കാൻ മത്സരിച്ചിരുന്നു. കൊച്ചി രാജ്യത്തിന്റെ അതിർത്തി എന്ന ഭൂമിശാസ്ത്രപരമായ സ്ഥാനവും, *കോലഞ്ചേരി കടവ്* നൽകുന്ന ജലഗതാഗത സൗകര്യവും, കുരുമുളക് ഉത്പാദന കേന്ദ്രങ്ങളിലേയ്ക്കു നീളുന്ന അനേക വാണിജ്യ പാതകളും മുളന്തുരുത്തിയെ ഒരു വ്യാപാരകേന്ദ്രമാക്കുന്നതിന് അനുയോജ്യമായിരുന്നു. വാണിജ്യത്തിൽനിന്നും ഉത്ഭൂതമാകുന്ന നികുതിപ്പണത്തിൽ കണ്ണുവെക്കുന്ന ഏതൊരു ഭരണാധികാരിയ്ക്കും അന്ന് മുളന്തുരുത്തിയെ അവഗണിക്കാനാവുമായിരുന്നില്ല. അപ്പോഴേയ്ക്കും കേരളത്തിൽ നിലവിൽവന്ന നമ്പൂതിരി-കേന്ദ്രീകൃതമായ ജാതിവ്യവസ്ഥയുടെ മാനദണ്ഡങ്ങൾ അനുസരിച്ച് നസ്രാണിക്കല്ലാതെ മറ്റൊരു ജാതിക്കും വ്യാപാരം നടത്തുക എന്നത് അസാദ്ധ്യമായിരുന്നു. ചുരുക്കത്തിൽ സ്വന്തം രാജ്യത്തിന്റെ വ്യാപാരവികസനം കാംക്ഷിക്കുന്ന ഒരു നാട്ടുരാജാവിനും നസ്രാണിയെ പ്രോൽസാഹിപ്പിക്കുക അല്ലാതെ മറ്റു മാർഗ്ഗങ്ങളില്ലായിരുന്നു. പതിമൂന്നാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ മുളന്തുരുത്തി ഒരു നസ്രാണി ആവാസ കേന്ദ്രമാകാനും ഒരു പള്ളി സ്ഥാപിക്കപ്പെടാനും മറ്റു കാരണങ്ങൾ തേടേണ്ടതില്ല.

സ്ഥാപനകാലം മുതൽ ഉദയംപേരൂർ സുന്നഹദോസ് വരെയുള്ള കാലത്തെ മുളന്തുരുത്തിപ്പള്ളിയുടെ ചരിത്രം അജ്ഞാതമാണ്. പക്ഷേ ഇക്കാലത്ത് മുളന്തുരുത്തി അങ്ങാടിയും സ്വാഭാവികമായി പള്ളിയും സാമ്പത്തികമായും സാമൂഹ്യമായും വളരുകയായിരുന്നുവെന്ന് പിൽക്കാലചരിത്രം സൂചന നൽകുന്നുണ്ട്.

മലങ്കര നസ്രാണികളെ റോമൻ കത്തോലിക്കാ അടിമത്വത്തിലാക്കിയ 1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിന്റെ സൂത്രധാരകനായ ഗോവയിലെ പോർട്ടുഗീസ് ഗവർണറും റോമൻ കത്തോലിക്കാ ആർച്ചുബിഷപ്പുമായ അലക്സീസ് ഡി മെനേസിസിന്റെ ചരിത്രകാരനായ അന്റോണിയോ ഗുവയോ തന്റെ ജോർണാഡാ എന്ന ഗ്രന്ഥത്തിൽ മെനേസിന്റെ ആഗമന കാലത്തെ മുളന്തുരുത്തിപ്പള്ളിയേപ്പറ്റി വിവിധ പരാമർശനങ്ങൾ നടത്തുന്നുണ്ട്. തങ്ങളുടെ പൂർവിക ക്രൈസ്തവികതയായ *മാർത്തോമ്മായുടെ മാർഗ്ഗം* പരിരക്ഷിക്കാൻ നസ്രാണികൾ ഏതറ്റംവരയും പോകുമെന്നു പരാമർശിക്കുന്ന



ഗുവയാ, റോമൻ കത്തോലിക്കാ ക്രമം അനുസരിച്ച് കുർബാന ചൊല്ലിയ ഒരു പട്ടക്കാരനെ മുളന്തുരുത്തിക്കാർ വധിക്കാൻ ശ്രമിച്ചെന്നും മുന്നറിവു കിട്ടിയതിനാൽ മാത്രം അദ്ദേഹം രക്ഷപെട്ടെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. (Pius Malekandathel, *Jornada*, Kochi, LRC Publications, 2003, p 57)

പക്ഷേ മെനേസീസിന്റെ *തങ്കക്കാശുവെച്ച കൊഴുക്കട്ട* മുളന്തുരുത്തിയിൽ ആരെയൊക്കയോ സ്വാധിനിച്ചെന്നാണ് ഗുവയായുടെ പിൽക്കാല വിവരണം സൂചിപ്പിക്കുന്നത്. *ജോർണാഡോ*യിലെ വിവരണപ്രകാരം മെനേസിസിന്റെ മലങ്കര ജൈത്രയാത്രക്കാലത്ത് *നസ്രാണികളുടെ പ്രമുഖ കേന്ദ്രമായ* മുളന്തുരുത്തിയിൽ അദ്ദേഹത്തിനു ആഘോഷമായ സ്വീകരണം ലഭിച്ചത്രെ! മുളന്തുരുത്തിയിൽ മെനേസിസ് മെത്രാനടുത്ത എല്ലാ വൈദീക കർമ്മങ്ങളും നടത്തുകയും റോമൻ കത്തോലിക്കാ സഭയോടുള്ള വിധേയത്വത്തിന്റെ പ്രാധാന്യത്തെപ്പറ്റി പ്രസംഗിക്കുകയും കുറേപ്പേർക്ക് *ആദ്യത്തെ ഒപ്പുശ്മാ* (Confirmation) നൽകുകയും ചെയ്തു. പക്ഷേ ആരോ നൽകിയ ഈ സ്വീകരണത്തിനു മുളന്തുരുത്തിയിലെ നസ്രാണികൾ പിന്നീട് വലിയ വില നൽകേണ്ടിവന്നു. ഈ സംഭവവികാസങ്ങളേക്കുറിച്ചു പരാതി ലഭിച്ച മലങ്കര നസ്രാണികളുടെ ജാതിക്കു തലവനായ അർക്കദിയോക്കൻ തുടർന്നു മുളന്തുരുത്തി സന്ദർശിക്കുകയും വിവരം കൊച്ചി രാജാവിനെ അറിയിക്കുകയും ചെയ്തു. കൊച്ചി രാജാവിനു തന്റെ അധികാരത്തെ ചോദ്യം ചെയ്യുന്ന ഈ നടപടി തികച്ചും പ്രതിഷേധാർഹമായിരുന്നു. അതോടെ *കൊച്ചി രാജാവിന്റെ പ്രജകളെ പോർട്ടുഗീസ് രാജാവിന്റെ പ്രജകളാക്കിയതിനു* മുളന്തുരുത്തിയിലെ നസ്രാണികൾക്ക് ഭീമമായ ഒരു പുതിയ നികുതി കൊച്ചി രാജാവ് ഏർപ്പെടുത്തി. *ജോർണാഡോ*യുടെ രചനാ കാലത്ത് ഈ നികുതി പിൻവലിച്ചില്ലായെന്നും ഗുവയാ രാഖപ്പെടുത്തുന്നു (*Jornada*, pp 156 - 7). മാത്രമല്ല, ആർച്ച് ബിഷപ്പിനെ സ്വീകരിച്ചവരിൽ പ്രമുഖരെ കൊച്ചി രാജാവ് തടവിലാക്കുകയും ചെയ്തിരുന്നു.

ഉദയംപേരൂർ സുന്നഹദോസിനുമുമ്പ് മെനേസീസ് വീണ്ടും മുളന്തുരുത്തി സന്ദർശിച്ചു. അപ്പോഴേയ്ക്കും മെനേസിസന്റെ രാഷ്ട്രീയ തന്ത്രങ്ങൾ കുറെയൊക്കെ മുളന്തുരുത്തിയിലും ഫലവത്തായിരുന്നു. പക്ഷേ അർക്കദിയാ

ക്കോന്റെ എതിർപ്പും കൊച്ചി രാജാവിന്റെ ശക്തിയുംമൂലം മെനേസിസിന്റെ സന്ദർശന സമയത്ത് മുളന്തുരുത്തിക്കാർ പള്ളി അടച്ചിട്ടു. പുതിയ നികുതിയോടുള്ള ഭീതിമൂലം ആർച്ചുബിഷപ്പിനെ കാണാനോ യാത്രയാക്കാൻ എത്താനോ മുളന്തുരുത്തിക്കാർ തയാറായില്ല എന്നു ഗുവയോ രേഖപ്പെടുത്തുന്നു. കൊച്ചി രാജാവും ഇതര നാട്ടുരാജാക്കന്മാരും നസ്രാണികൾ റോമൻ കത്തോലിക്കാ സഭയിൽ ചേരുന്നതിനെ ഭയപ്പെട്ടിരുന്നു എന്നും, അതോടെ തങ്ങളോട് വിധേയത്വമുള്ള 50,000–ത്തോളം ഭടന്മാർ ആർച്ചുബിഷപ്പിനു വിധേയരായി തങ്ങൾക്കു നഷ്ടപ്പെടുമെന്നും അവർ ഭയന്നിരുന്നത്രെ. ആത്യന്തികമായി നസ്രാണികൾ പോർട്ടുഗീസ് രാജാവിന്റെയും വൈസ്രോയിയുടേയും ആർച്ച്ബിഷപ്പിന്റെയും നിയന്ത്രണത്തിലാകുമെന്നും അവർ ഭയപ്പെട്ടു.

തന്റെ എതിർപ്പു കൊച്ചി രാജാവ് തുറന്നു പ്രകടിപ്പിച്ചെങ്കിലും പോർട്ടുഗീസുകാരുമായി കൊച്ചി തുറമുഖംവഴിയുള്ള വ്യാപാരത്തിൽനിന്നും ലഭിക്കുന്ന ഭീമമായ ചുങ്കം നഷ്ടപ്പെടുമെന്നതിൽ അദ്ദേഹം ആശങ്കാകുലനായിരുന്നു. ഈ സാഹചര്യം മുതലെടുത്ത് കൊച്ചിയിലെ സർവാധികാര്യക്കാർ മുളന്തുരുത്തിയിൽ തന്നെ സന്ദർശിക്കാൻ മെനേസിസ് നിർബന്ധിതനാക്കി. വിശദമായ ചർച്ചകൾക്കു ശേഷം സർവാധികാര്യക്കാർ മുളന്തുരുത്തിക്കാരോട് ആർച്ച് ബിഷപ്പിനെ അനുസരിക്കാൻ പരസ്യമായി *കല്പന* പുറപ്പെടുവിച്ചു. അതേ സമയം തന്നെ രഹസ്യമായി തങ്ങളുടെ പൂർവിക പാരമ്പര്യങ്ങളും വിധേയത്വവും പിന്തുടരാൻ മുളന്തുരുത്തിയിലെ നസ്രാണികളെ അദ്ദേഹം ഉപദേശിയ്ക്കുകയും ചെയ്തു. ഇതിനേത്തുടർന്ന് മെനേസിസിന്റെ വിജയഗാഥ ഗുവയാ വിവരിക്കുന്നുണ്ടെങ്കിലും അത്ര സന്തോഷപദമായി അല്ല മെനേസിസ് മുളന്തുരുത്തി വിട്ടതെന്ന് വരികൾക്കിടയിൽ വായിച്ചാൽ മനസിലാകും. മാത്രമല്ല, സമീപവാസികളായ നായർ യോദ്ധാക്കൾ സംഘടിച്ച് പള്ളിവിട്ടുപോകാൻ ആവശ്യപ്പെടുകയും ചെയ്തു (*Jornada*, pp 199 - 203,205, 207). വിജയശ്രീലാളിതനായ ഉദയംപേരൂർ സുന്നഹദോസിനു ശേഷവും മെനേസീസിനു മുളന്തുരുത്തിക്കാരോടുള്ള *കലി* അടങ്ങിയില്ല. (*Jornada*, p 223) ഉദയംപേരൂർ സുന്നഹദോസിനു ശേഷം മെനേസിസ് വീണ്ടും മുളന്തുരുത്തി സന്ദർശിച്ചു (*Jornada*, pp 344 - 5)

എന്നാൽ യൂറോപ്യർക്കെതിരെ ഇന്ത്യയിലെ പ്രഥമ സ്വാതന്ത്ര്യ സമരമായ 1653–ലെ ഐതിഹാസികമായ കൂനൻകുരിശു സത്യത്തിലോ തുടർകാലത്തൊ മുളന്തുരുത്തിയെ സ്വാധീനിക്കാൻ റോമൻ കത്തോലിക്കർക്കായില്ല. 1663–ൽ പറമ്പിൽ ചാണ്ടിയുടെ ചതിമൂലം രൂപംകൊണ്ട സുറിയാനി - കത്തോലിക്കാ വിഭാഗത്തിനു മുളന്തുരുത്തിപ്പള്ളി കൈവശപ്പെടുത്താനോ ഭാഗികമാങ്കിലും സ്വാധീനിക്കാനോ സാധിച്ചില്ല എന്നതു തന്നെ അതിനു തെളിവ്. അവർ മാർതോമ്മാ ഒന്നാമൻ എന്നപേരിൽ എപ്പിസ്കോപ്പാ സ്ഥാനത്തേയ്ക്കു ഉയർത്തപ്പെട്ട തങ്ങളുടെ ജാതിക്കുതലവന്റെ പിന്നിൽ ഉറച്ചുനിന്നു. ഒരു പടികൂടെ കടന്ന് അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ വലംകൈ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുടേയും ജീവൻ രക്ഷിക്കാൻ പ്രാണത്യാഗത്തിനു പോലും മുളന്തുരുത്തിയിലെ നസ്രാണികൾ തയാറായി.

സംഭവം ഇങ്ങനെയാണ്. കൂനൻകുരിശു സത്യം അടിച്ചമർത്താൻ റോമിൽ നിന്നും നിയോഗിതനായ ബിഷപ്പ് ജോസഫ് സെബസ്ത്യാനി അതിനുള്ള ഫലപ്രദമായ മാർഗ്ഗമായി കണ്ടത് വിപ്ലവ നായകന്മാരായ മാർതോമ്മാ ഒന്നാമനേയും ഇട്ടിത്തൊമ്മൻ കത്തനാരെയും പിടികൂടി ഗോവയ്ക്ക് അയയ്ക്കുക എന്നതായിരുന്നു. അവർ ഇരുവരും ഇൻക്വസിഷൻ കോടതിവഴി തീയിൽ പൊരിയുന്നതോടെ വിപ്ലവം ശമിക്കും എന്നായിരുന്നു സെബസ്ത്യാനിയുടെ കണക്കുകൂട്ടൽ. തുടർന്ന് കൊച്ചി രാജകുടുംബത്തിലെ ഗോദവർമ്മന്റെ പൂർണ്ണ സഹകരണത്തോടെ ഇരുവരെയും പിടികൂടുവാൻ ശ്രമമാരംഭിച്ചു. മാർതോമ്മാ ഒന്നാമനേും ഇട്ടിത്തൊമ്മൻ കത്തനാരും പ്രാണനുവേണ്ടിയുള്ള പലായനവും ആരംഭിച്ചു. അങ്ങിനെ ഒരിക്കൽ ഇരുവരും മുളന്തുരുത്തി പള്ളിയിലെത്തി. ഇതറിഞ്ഞ സെബസ്ത്യാനി പ്രഭൃതികൾ കൊച്ചി പടയുടെ സഹായത്തോടെ പള്ളി വളഞ്ഞു. ഇരുവരെയും ഇറക്കിവിടാൻ ആവശ്യപ്പെട്ടെങ്കിലും മുളന്തുരുത്തിക്കാർ അതിനു വിസമ്മതിച്ചു. തുടർന്നു നടന്ന സംഭവങ്ങൾ മഹാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് (*മലങ്കര നസ്രാണികൾ വാല്യം രണ്ട്*) വിവരിക്കുന്നത് ഇപ്രകാരമാണ്.

> "... മുളന്തുരുത്തി പള്ളിയിൽ താമസിച്ചിരുന്ന മാർ തോമ്മായെ പിടിച്ചെടുക്കാൻ ഗോദവർമ്മരാജകുമാരന്റയും നായർപടയുടെയും സഹായത്തോടു കൂട പറങ്കികൾ ഒരു ശ്രമം നടത്തി. മെത്രാൻ താമസിച്ചിരുന്ന കെട്ടിടം പട്ടാളക്കാർ വളഞ്ഞു. പക്ഷേ, മാർ തോമ്മായും അദ്ദേഹത്തിന്റെ പ്രധാന ഉപദേഷ്ടാവായിരുന്ന ഇട്ടിതൊമ്മൻ കത്തനാരും രക്ഷപ്പെട്ടു. പള്ളിയിൽ കർമ്മത്തിൽ സംബന്ധിക്കുന്നതിനു ചെന്ന, താടിമീശയുള്ള രണ്ടു നസ്രാണികൾ അവരുടെ മുണ്ടും കുറിയമുണ്ടും മെത്രാനും കത്തനാർക്കും കൊടുത്ത് അവരെ രക്ഷപ്പെടുത്തിയശേഷം കുപ്പായം ധരിച്ച് മെത്രാനും കത്തനാരുമായി പള്ളിമേടയിൽ ഇരുപ്പറപ്പച്ചു. ഗോദവർമ്മയുടെ നായർപട്ടാളക്കാരും പറങ്കികളും ആ സമുദായാഭിമാനികളെ കഠിനമായി ദേഹോപദ്രവം ചെയ്തു എങ്കിലും, മെത്രാൻ രക്ഷപാപിച്ചതിൽ അവർ സന്തോഷിച്ചു.
>
> മാർ തോമ്മാ മെത്രാൻ രക്ഷപ്പെട്ടു എങ്കിലും അദ്ദേഹത്തിന്റെ അംശവടിയും അംശവസ്ത്രങ്ങളും പല്ലക്കും മറ്റും മുളന്തുരുത്തിൽ ഉണ്ടെന്നറിഞ്ഞ് അവ എല്ലാം ഉടൻതന്നെ കൈവശപ്പെടുത്തി ഉദയമ്പേരൂർ എത്തിക്കണമെന്ന് സെബസ്ത്യാനി ആവശ്യപ്പെട്ടു. പറങ്കികളും, നായർ പട്ടാളത്തോടുകൂടെ ഗോദവർമ്മയും ചെന്നപ്പോൾ "വിശുദ്ധവസ്ത്രങ്ങളും മറ്റും വേണമെങ്കിൽ ബിഷപ്പ് സെബസ്ത്യാനി തന്നെ വന്ന് എടുത്തു കൊണ്ടുപോകാൻ, കൊച്ചി രാജകുടുംബത്തിലെ ഒരു തമ്പുരാൻ വന്നതുകൊണ്ട് ഞങ്ങൾ സമ്മതിക്കാം" എന്ന് മുളന്തുരുത്തി നസ്രാണികൾ അറിയിച്ചു.
>
> പറങ്കിപ്പടയും നായർപ്പടയും അകമ്പടി സേവിക്കാൻ ഏർപ്പാടു ചെയ്ത്, സെബസ്ത്യാനി മുളന്തുരുത്തിൽ ചെന്ന് മാർ തോമ്മായുടെ വക സാധനങ്ങൾ എടുപ്പിച്ചുകൊണ്ട് ഉദയമ്പേരൂർ എത്തി. സ്വർണ്ണവും വെള്ളിയും ഉരുപ്പടികൾ കൈ അടക്കുകയും, പല്ലക്ക്, അംശവസ്ത്രങ്ങൾ, വിശുദ്ധതൈലം, ഗ്രന്ഥങ്ങൾ ഇവ എല്ലാം ആഴിയിൽ ദഹിപ്പിക്കുകയും ചെയ്തു. ശത്രുവിനെ ആ വിധം ദഹിപ്പിക്കാൻ കഴിയാഞ്ഞതിൽ ദുഃഖം ഉണ്ടായിരുന്നെങ്കിലും, അദ്ദേഹത്തിന്റെ പല്ലക്കും കുപ്പായങ്ങളും ദഹിച്ചു ചാമ്പലാകുന്നതു കണ്ട് സെബസ്ത്യാനി ആനന്ദിച്ചു. അതു കണ്ടവർ പറഞ്ഞു അത്രേ "മെത്രാനിരുന്ന തണ്ടോടിത്രയെങ്കിൽ മെത്രാനോട് എത്ര" എന്ന്!..."

ജസ്യൂട്ട് ചരിത്രകാരനായ ഫെറോളി ഈ സംഭവം

> "... അനന്തരം (മാർതോമ്മാ രക്ഷപെട്ടശേഷം) മുളന്തുരുത്തി പള്ളി പൂട്ടണം എന്ന് അർക്കദിയാക്കോന്റെ സാമാനങ്ങൾ ബന്തോവസ്സിൽ വയ്ക്കണമെന്നും കൊമ്മിസറി മെത്രാൻ സെബാസ്താനി അറിയിച്ചു .......... മുടിയും വഴിയും ഒഴികെ അർക്കദിയാക്കോന്റെ മറ്റെല്ലാ സാധനങ്ങളും കണ്ടു കിട്ടി. വിലപിടിച്ച സാമാനങ്ങളൊക്കെയും ഗോദവർമ്മനും...... എടുത്തു..." എന്നു ശരിവയ്ക്കുന്നുണ്ട്.

1665–ൽ യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തിയതോടെ മലങ്കരയുടെ അന്ത്യോഖ്യാ ബന്ധം ആരംഭിച്ചു. ഇതിനെത്തുടർന്ന് 1678–ൽ മാർ അന്ത്രയോസ് എന്നൊരു സുറിയാനി മെത്രാൻ കേരളത്തിലെത്തി. 1692 ഫെബ്രുവരി 26–നു കാലം ചെയ്ത് കല്ലട പള്ളിയിൽ കബറടങ്ങിയ ഇദ്ദേഹം തന്റെ കേരളവാസത്തിന്റെ ആദ്യകാലം ചിലവഴിച്ചത് മുളന്തുരുത്തി പള്ളിയിലാണ്.

1684–ൽ കേരളത്തിലെത്തി പതിമൂന്നാം ദിവസം കാലംചെയ്ത് കോതമംഗലത്ത് കബറടങ്ങിയ പ. ബസേലിയോസ് യൽദോ മഫ്രിയാനായുടെ സഹയാത്രികനായിരുന്നു. മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്ക്കോപ്പാ. ഇതഃപര്യന്തം കേരളത്തിൽ കാൽകുത്തിയ അന്ത്യോഖ്യൻ മേല്പട്ടക്കാരിൽ പണ്ഡിതൻ എന്ന വിശേഷണത്തിന് അർഹനായ ഏകവ്യക്തിയാണ് സൗമ്യനായ മാർ ഈവാനിയോസ് ഹദിയള്ള. മാർത്തോമ്മാ ദ്വിതീയന്റെ ആകസ്മിക നിര്യാണത്തിനു ശേഷം 1686–ൽ അദ്ദേഹം ചെങ്ങന്നൂർ ഒരു മലങ്കരപള്ളിയോഗം വിളിച്ചു കൂട്ടുകയും നെസ്തോറിയൻ, റോമൻ കത്തോലിക്കാ ബാന്ധവത്തിലൂടെ പങ്കിലമാക്കപ്പെട്ട നസ്രാണികളുടെ അപ്പോസ്തോലിക വിശ്വാസം പുനഃസ്ഥാപിക്കുകയും ചെയ്തു. അലക്സാണ്ഡ്രിയൻ വേദശാസ്ത്രവും അഞ്ച് അടിസ്ഥാന വിശ്വാസ സത്യങ്ങളും മലങ്കര നസ്രാണികൾ ചെങ്ങന്നൂർ സുന്നഹദോസിൽ സ്ഥിരപ്പെടുത്തി. ഇന്നും മലങ്കരസഭയുടെ ഓർത്തഡോക്സി അടിസ്ഥാനപ്പെട്ടിരിക്കുന്നത് ചെങ്ങന്നൂർ സുന്നഹദോസ് നിശ്ചയങ്ങളിലാണ്. മാർ ഈവാനിയോസ് ഹദിയള്ള തന്റെ അവസാനകാലം ചിലവഴിച്ചതും 1693 ആഗസ്റ്റ് 13 –നു കാലം ചെയ്ത് കബറടങ്ങിയതും മുളന്തുരുത്തി പള്ളിയിലാണ്. *തെക്കെ കബറുങ്കൽ ബാവാ* എന്ന് മുളന്തുരുത്തിയിൽ അറിയപ്പെടുന്ന ഇദ്ദേഹത്തെപ്പറ്റി 1734–ൽ മുള

ന്തുരുത്തിയിൽ വച്ച് എഴുതപ്പെട്ട ഒരു സുറിയാനി ഗ്രന്ഥത്തിലെ താഴെ പറയുന്ന പരാമർശനം അക്ഷരംപ്രതി ശരിയാണ്.

> ... കൊല്ല (വർഷം) 740-ൽ മാർ അബ്രഹാം മെത്രാപ്പോലീത്താ വന്നു. പാഷാണ്ഡരായ പറുങ്കികൾ അദ്ദേഹം മരിച്ചശേഷം സുറിയാനിക്കാരുടെ നടപ്പുമാറ്റി. നോമ്പുകളും കുർബ്ബാനയും തിരുനാളുകളും. ഇവയുടെ ശേഷം കൊല്ലവർഷം 861-ൽ മാർ ഈവാനിയോസ് അപ്പസ്കോപ്പാ മെത്രാപ്പോലീത്തായുടെ നാളുകളിൽ, സത്യവിശ്വാസികളായ സുറിയാനിക്കാരുടെ നടപ്പു വീണ്ടും മുമ്പിലത്തേതുപോലെ തുടങ്ങി. കുർബ്ബാനയും നോമ്പും തിരുനാളുകളും...ഈ മാർ ഈവാനിയോസ് മുളന്തുരുത്തിയിൽ കബറടങ്ങി. ഈ മാർ ഈവാനിയോസ് രണ്ടാമത്തെ പ. മാർത്തോമ്മാ ശ്ലീഹായാണ്...

അരനൂറ്റാണ്ടിനു ശേഷം 1748-ലാണ് അടുത്ത അന്ത്യോഖ്യൻ മെത്രാൻ ഈവാനിയോസ് അരക്ചാഞ്ചി എപ്പിസിക്കോപ്പാ കേരളത്തിലെത്തുന്നത്. ഇദ്ദേഹം മുളന്തുരുത്തിപ്പള്ളിയിൽ താമസമാക്കുകയും വൈദീക വിദ്യാഭ്യാസം ആരംഭിക്കുകയും ചെയ്തു. ഇദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു തൊഴിയൂർ സഭാ (പിന്നീട് മലബാർ സ്വതന്ത്ര സുറിയാനി സഭ) സ്ഥാപകനായ കാട്ടുമങ്ങാട്ട് എബ്രഹാം മാർ കൂറിലോസ്. റോമൻ കത്തോലിക്കാ രേഖകളിൽ വിഗ്രഹഭംഞ്ജകനായ ഈവാനിയോസ് എന്നറിയപ്പെടുന്ന 1750-ൽ സർക്കാർ ഇടപെട്ട് നാടുകടത്തി. 1750-ൽ ബസേലിയോസ് ശക്രള്ളാ മഫ്രിയാനയോടൊപ്പം കേരളത്തിലെത്തിയ മാർ ഗ്രീഗോറിയോസ് യൂഹാനോൻ മെത്രാപ്പോലീത്താ തന്റെ അന്ത്യകാലം ചിലവഴിച്ചതും മരിച്ച് കബറടക്കപ്പെട്ടതും മുളന്തുരുത്തി പള്ളിയിലാണ്. മാർ ഗ്രീഗോറിയോസാണ് മുളന്തുരുത്തി ഇടവകക്കാരനായ കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാനെ മാർ കൂറിലോസ് എന്ന പേരിൽ ഏകപക്ഷീയമായി വാഴിച്ചത്. തിരുവിതാംകൂറിൽനിന്നും കൊച്ചിയിൽനിന്നും നാടുകടത്തപ്പെട്ട മാർ കൂറിലോസ് ബ്രിട്ടീഷ് മലബാറിലെ തൊഴിയൂരിൽ പിന്നീട് ഒരു പള്ളി സ്ഥാപിച്ച് താമസമാക്കി.

മലങ്കരസഭാദ്ധ്യക്ഷന്മാരായ മാർത്തോമ്മാ അഞ്ചാമനേയോ പിൻഗാമിയായ വലിയ മാർ ദീവന്നാസ്യോസ് എന്ന മാർത്തോമ്മാ ആറാമനേയോ സ്ഥാനഭ്രഷ്ടരാക്കുകയോ കീഴ്പ്പെടുത്തുകയോ ചെയ്ത് മലങ്കരസഭാ ഭരണം കരഗതമാക്കമെന്ന വ്യാമോഹം  അസാദ്ധ്യമായ സാഹചര്യത്തിൽ ബദൽ ഭരണസംവിധാനം രൂപപ്പെടുത്തി സഭയിൽ ഭിന്നത ഉണ്ടാക്കാമെന്ന കണക്കുകൂട്ടലിലാണ്  മാർ ഗ്രീഗോറിയോസ് യൂഹാനോൻ കാട്ടുമങ്ങാട്ട് റമ്പാനെ മെത്രാനാക്കിയത്. പക്ഷേ തന്ത്രം പരാജയപ്പെട്ടു. കാട്ടുമങ്ങാട്ട് മാർ കൂറിലോസ് രാജ്യഭ്രഷ്ടനായി. എങ്കിലും പിന്നീട് ആ തായ്‌വഴി നസ്രാണികൾക്ക് ഉപകാരപ്രദമായി എന്നതാണ് യാഥാർഥ്യം. പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരയിൽ പട്ടത്വ പ്രതിസന്ധി ഉണ്ടായപ്പോൾ മാർ എബ്രഹാം കൂറിലോസിന്റെ നാലമത്തെ പിൻഗാമി കിടങ്ങൻ മാർ പീലക്സീനോസ് രണ്ടു പ്രാവശ്യം മലങ്കര മെത്രാൻസ്ഥാനം വഹിക്കുകയും മൂന്നു മലങ്കര മെത്രാന്മാരെ വാഴിക്കുകയും ചെയ്തു സഭയുടെ രക്ഷകനായി.

1846-ൽ മലങ്കരയിലെത്തുകയും മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു പരാജയപ്പെടുകയും ചെയ്ത അന്ത്യോഖ്യൻ മെത്രാനാണ് മാർ യൂയാക്കിം കറിലോസ് 1875-ൽ അദ്ദേഹം മരിക്കുന്നതുവരെയുള്ള കാലത്തിൽ സിംഹഭാഗവും ചിലവഴിച്ചത് മുളന്തുരുത്തി പള്ളിയിലാണ്. വലിയോരു ശിഷ്യസമ്പത്തിനുടമയായിരുന്ന മാർ കൂറിലോസിന്റെ ശിഷ്യരിൽ പ്രമുഖനാണ് പ. പരുമല തിരുമേനി.

മുളന്തുരുത്തി പള്ളിയുടെ എക്കാലത്തെയും ഉത്തമ സന്താനമാണ് പ. പരുമല തിരുമേനി എന്നതിൽ ആർക്കും എതിരഭിപ്രായമില്ല. മുളന്തുരുത്തി പള്ളിയിലെ ഇടവക പട്ടക്കാരനായി വൈദീകവൃത്തി ആരംഭിച്ച പ. പരുമല തിരുമേനി പിന്നീട് നിരണം, കൊല്ലം, തുമ്പമൺ ഇടവകകളുടെ മെത്രാപ്പോലീത്തായും അതിനേക്കാൾ ഉപരി, അസിസ്റ്റന്റ് മലങ്കര മെത്രാപ്പോലീത്തായുമായി. ഈ ഭരണപരമായ സ്ഥാനങ്ങളെ ഒക്കെ നിഷ്പ്രഭമാക്കി ഇന്ത്യൻ വംശജരിൽ നിന്നും ക്രൈസ്ത പരിശുദ്ധ പദവിയിലേയ്ക്ക്  ഉയർത്തപ്പെട്ട പ. പരുമല തിരുമേനി ഇന്നു ജനലക്ഷങ്ങളുടെ സ്വർഗീയ മദ്ധ്യസ്ഥനാണ് എന്ന വസ്തുതയാണ് മുളന്തുരുത്തിക്കാരെ അഭിമാനപുളകിതരാക്കേണ്ടത്.

പിൽക്കാലത്ത് പൊതുസ്ഥാപനമായി സഭയ്ക്ക് മുളന്തുരുത്തി പള്ളിക്കാർ വിട്ടുകൊടുത്ത തങ്ങളുടെ കുരിശുപള്ളിയായ വെട്ടക്കൽ ദയറായിൽ കരുപ്പിടിപ്പിച്ച തപഃചര്യയാണ് ചാത്തുരുത്തിൽ കോറി ഗീവറുഗീസ് കത്തനാരെ പിന്നീട് പരിശുദ്ധ പരുമല തിരുമേനിയാക്കിയത്. ആ അവസ്ഥാന്തരത്തിനു ഹേതുവായത് ചാത്തുരുത്തിൽ കത്തനാരിലെ ദൈവാഭിമുഖ്യം തിരിച്ചറിഞ്ഞു അദ്ദേഹത്തെ റമ്പാൻ സ്ഥാനത്തേക്കുയർത്തിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനാണ്. 1872 ഏപ്രിൽ 7 ഞായറാഴ്ച നടന്ന ആ സംഭവത്തെപ്പറ്റി സമകാലികനും സമീപസ്ഥമായ കണ്ടനാട്  ഇടവകാംഗവുമായ കാരോട്ട്‌വീട്ടിൽ മാർ ശെമവോൻ ദീവന്നാസ്യോസിന്റെ വിവരണവും, ഈ സ്ഥാനദാനത്തെപ്പറ്റിയുള്ള മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ കല്പനയും ശ്രദ്ധേയമാണ്.

> മിശീഹാകാലം 1872 മീനമാസം 26-ാം തീയതിക്ക കൊല്ലവരുഷം 1047 മാണ്ട മീനമാസം 27-നു ഞായറാഴ്ച മുളന്തുരുത്തി പള്ളിയിൽ വച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസു മെത്രാപ്പൗലീത്താ - കണ്ടനാട്ടു പള്ളിപുറത്തുകാരൻ കല്ലറക്കൽ എന്നും മുളംന്തുരുത്തിൽ കരവുള്ളിൽ എന്നും പള്ളതട്ടെൽ എന്നും തറവാട്ടുപെരും സാധാരണ ആയി ചാത്തുരുത്തിൽ എന്നു വിളിച്ചുവരുന്ന - കൊറി - ഗീവറുഗ്ഗീസു കത്തനാർക്കു റമ്പത്വം കൊടുത്തു. ഈ സ്ഥാനം കൊടുത്തത അദ്ദെഹത്തിന്റെ പൂർണ്ണമനസ്സാലുള്ള ആഗ്രഹത്തിൻ പെരിൽ മെത്രപൌ-ചെയ്തതാകുന്നു. ഇക്കാര്യത്തെക്കുറിച്ച കണ്ടനാട-കരിങ്ങാശ്രെ-നടമെൽ-പറവൂര-കുറിഞ്ഞി മുതലായ സമീപെ ഉള്ള എട്ടുപത്തു പള്ളികൾക്കു എഴുതി അയച്ചു.
>
> കല്പനയിലെ സാരം
>
> നിങ്ങൾക്കു വാഴ്‌വ - നമ്മുടെ ചാത്തുരുത്തി കൊറി - ഗീവറുഗീസ്സു കത്തനാർക്കു നാളെ റമ്പത്വം കൊടുക്കുന്നതിന്നു നിശ്ചയിച്ചിട്ടുള്ളതിനാൽ നിങ്ങളും ഒരുങ്ങപ്പെട്ടു വന്നു കാണ്മാൻ ആഗ്രഹിക്കുന്നു.
>
> എന്ന് മീനം 25-നു ശനിയാഴ്ച മുളന്തുരുത്തി പള്ളിയിൽനിന്നും

മാർ ദീവന്നാസ്യോസിന്റെ ലക്ഷ്യം പിഴച്ചില്ല. ഇതുമൂലം മുളന്തുരുത്തി പള്ളിക്ക് ഒരു ഇടവക പട്ടക്കാരനെ നഷ്ടപ്പെട്ടു. പക്ഷേ മലങ്കരയ്ക്ക് ഒരു മഹാപരിശുദ്ധനെ കിട്ടി.

മുളന്തുരുത്തിപ്പള്ളി വീണ്ടും മലങ്കരസഭയുടെ ശ്രദ്ധാകേന്ദ്രമാകുന്നത് 1875 മെയ് 22 മുതൽ 1877 മെയ് 21 വരെ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. പത്രോസ് ത്രിതീയൻ നടത്തിയ സന്ദർശനത്തോടെയാണ്. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ 1876 ജൂൺ 28 മുതൽ 30 വരെ മുളന്തുരുത്തിയിൽ വെച്ച് ഒരു മലങ്കര പള്ളിയോഗം നടന്നു. *മുളന്തുരുത്തി സുന്നഹദോസ്* എന്നറിയപ്പെടുന്ന ഈ യോഗമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചത്.  അതേവർഷം ഓഗസ്റ്റ് 27-നു വാങ്ങിപ്പു പെരുന്നാൾ ദിവസം പ. പത്രോസ് ത്രിതീയൻ മുളന്തുരുത്തിയിൽവെച്ച് വി. മൂറോൻ കൂദാശ നടത്തി. മലങ്കരയിൽ ഇദംപ്രദമമായി നടന്ന വി. മൂറോൻ കൂദാശയാണിത്. പിന്നീട് 1911 ഓഗസ്റ്റ് 19-ന് അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസും വി. മൂറോൻ കൂദാശ നടത്തിയതും മുളന്തുരുത്തി പള്ളിയിൽ വെച്ചാണ്.

മുളന്തുരുത്തി പള്ളിയുടെ വർത്തമാനകാല നിലയും കാതോലിക്കേറ്റ് സെന്ററിന്റെ സ്ഥാപനവും വളർച്ചയും ഇവിടെ ആവർത്തിക്കുന്നില്ല. ഒന്നുമാത്രം പറയാം. മലങ്കര നസ്രാണികളുടെ ജാതിക്കുതലവനെ സ്വജീവൻ മറുവിലയായിക്കൊടുത്ത് സംരക്ഷിച്ച മുളന്തുരുത്തിയിലെ വീരനസ്രാണികളുടെ പിൻമുറക്കാർ ഇന്നും മുളന്തുരുത്തിയിൽ ഉണ്ട്.

(*മുളന്തുരുത്തി മാർത്തോമ്മൻ സെന്റർ സ്മരണിക*, 2017)


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വചനതീർത്ഥം



# ഒരു പേരിൽ എന്തെല്ലാമോ ഇരിക്കുന്നു

## ജനന പെരുന്നാളിന് മുമ്പുള്ള ഞായർ (വി. ലൂക്കോസ് 3:23–38)

ഫാ. കെ. കെ. വർഗീസ്

യേശുവിന്റെ ജനനത്തിന് തൊട്ടുമുമ്പുള്ള ഞായറാഴ്ചയിലെ ഏവൻഗേലിയോൻ ഭാഗത്തിന്റ് വായന പലപ്പോഴും തികച്ചും വിരസമായ ഒരു അനുഭവമാണ്. എന്തെങ്കിലും പ്രത്യേക സംഭവമോ, സാഹചര്യമോ ഒന്നും തന്നെ പ്രസ്തുത വായനയിൽ ഉൾക്കൊള്ളുന്നില്ല. എങ്കിലും കുറെയധികം പേരുകൾ, വിവിധ തലമുറകൾ, വ്യത്യസ്തരായ വ്യക്തികൾ എന്നീ ക്രമത്തിൽ ഒരു വായന മനുഷ്യാവതാര സംഭവങ്ങളുടെ പട്ടികയിൽ സഭാപിതാക്കന്മാർ ഉൾപ്പെടുത്തിയിരിക്കുന്നു.

**എന്തുകൊണ്ട് വിശുദ്ധ ലൂക്കോസ് വംശാവലി വിവരിക്കുവാൻ ഇത്രയും കാത്തിരുന്നു?**

വിശുദ്ധ മത്തായി തന്റെ സുവിശേഷം ആരംഭിക്കുന്നത് വംശാവലി വിവരണത്തിലൂടെ ആണ്. എന്നാൽ, വിശുദ്ധ ലൂക്കോസ് എന്തിനാണ് താമസിക്കുന്നത്? വിശുദ്ധ ലൂക്കോസ് 3/ 22




'മശിഹാ തന്റെ പുത്രനാണ്' എന്ന് പിതാവാം ദൈവത്തിന്റെ പ്രസ്താവന കാണുന്നുണ്ട്. ഈ പ്രസ്താവനയെ പിന്തുണയ്ക്കാൻ വേണ്ടിയാവണം അദ്ദേഹം അതിനു തൊട്ടു പിൻപേ വംശാവലി ആരംഭിക്കുന്നത്.

**വംശാവലിവിവരണത്തിന്റെ പ്രസക്തി**

1: കർത്താവിന്റെ മനുഷ്യാവതാരം ചരിത്രത്തിൽ വേരൂന്നിയ താണ് എന്ന ഓർമ്മപ്പെടുത്തലാണ് പ്രസ്തുത വേദഭാഗം.

പ്രമുഖമോ അവ്യക്തമോ ആയ പേരുകൾ അലോസരം അല്ല, മറിച്ച് ക്രിസ്തുവിനെ ലോകത്തിലേക്ക് കൊണ്ടുവരാൻ നിയോഗിക്കപ്പെട്ട വഴികളിൽ കാരണക്കാരായവരെന്ന ചിന്തയാണ് നമ്മളിൽ ഉണർത്തേണ്ടത്.

2: വംശാവലി ദൈവത്തിന്റെ പരമാധികാരതിലേക്ക് വിരൽ ചൂണ്ടുന്നു. പഴയനിയമ ഭാഗങ്ങളിൽ വ്യക്തമായും എന്നാൽ മറ്റു ചിലരുടെ കാര്യത്തിൽ ചില സൂചനകൾ മാത്രമായും പ്രത്യക്ഷപ്പെടുന്ന പേരുകൾ അവരുടെ ജീവിതത്തിൽ സംഭവിച്ച പല സന്ദർഭങ്ങളുടെയും മുദ്രകൾ പേറുന്നവയാണ്. അവ തിരുവെഴുത്തുകളിൽ വായിക്കാൻ കഴിയും.

ഈ ലോകത്തിൽ തന്റെ പദ്ധതികളും ഉദ്ദേശങ്ങളും നിറവേറ്റുന്നതിന് ദൈവം ചരിത്രത്തിൽ എങ്ങനെ, ആരിലൂടെ പ്രവർത്തിച്ചു എന്ന് മനസ്സിലാക്കി തരുന്ന വിവരണങ്ങളാണ് ഈ ലിഖിതങ്ങൾ.

3: ഓർത്തിരിക്കേണ്ട ഏറ്റവും പ്രധാന സംഗതി ദൈവം ഒരു രേഖ സൂക്ഷിക്കുന്നവനാണ് എന്ന ചിന്തയാണ്. അവൻറെ ഓർമ്മയെ സഹായിക്കാൻ അല്ല ഈ വംശാവലി ചരിത്രം; മറിച്ച്,അവൻ നമ്മുടെ ജീവിതത്തെ നിരീക്ഷിക്കുന്നു എന്ന ബോധ്യം നമ്മൾക്ക് രൂപപ്പെടുവാൻ വേണ്ടിയാണ് .

4: ഓരോരുത്തരുടെയും ജീവിതത്തിനെ പറ്റി തനിക്ക് പ്രാധാന്യമുള്ള കാര്യങ്ങളുടെ മുദ്രകൾ അവൻ സൂക്ഷിക്കുന്നു എന്ന് നാം അറിയുവാൻ വേണ്ടി കൂടിയാവണം, അവൻ അത് തിരുവെഴുത്തുകളിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

'നാഥൻ ചൊന്നാൻ പാപിനിയോടായി പോവുക നാരി നിൻ പാപം മോചനമാർന്നു. ഏവൻഗേലിസ്ഥൻമാരോപ്പം സുവിശേഷത്തിൽ നിൻ വൃത്താന്തവും എഴുതും ഞാൻ' (ശീഹ്മ നമസ്കാരം. വെള്ളി സന്ധ്യ).

ആളുകൾ ദൈവത്തിന് പ്രാധാന്യം ഉള്ളവരാണെന്ന് വംശാവലി വെളിപ്പെടുത്തുന്നു.

5: വംശാവലിയുടെ വിരസമായ വായന നിരന്തരമായ ഒരു ചര്യയാവുമ്പോൾ ബോധ്യപ്പെടുന്ന വെളിച്ചത്തിന്റെ ഒരു ശകലം ഇങ്ങനെ കൂടെയാണ്; ദൈവത്തിന് നമ്മുടെ പേരുകൾ അറിയാം.

മനശാസ്ത്രപരമായും വൈകാരികമായും നമ്മുടെ പേര് ആർക്കെങ്കിലും അറിയാം എന്നത് ഒരു ആശ്വാസവും ആത്മധൈര്യവും ആണ്. ഒരാളുടെ പേരിന്റെ ഉച്ചാരണം മറ്റാരോ അവരെ ഓർക്കുന്നു, അംഗീകരിക്കുന്നു, കരുതുന്നു എന്നതിൻറെ ഒക്കെ പ്രത്യക്ഷ സൂചനകളാണ്.

6: ദൈവത്തിന്റെ കൃപ തെരഞ്ഞെടുക്കപ്പെട്ട ചുരുക്കം ചിലർക്കോ അത് സ്വീകരിക്കാൻ പര്യാപ്തരായ മറ്റു കുറച്ചു പേർക്കോ മാത്രമായി സംവരണം ചെയ്തിരിക്കുന്നു എന്ന നമ്മുടെ മൗഢ്യത്തെ പൊളിച്ചെഴുതാൻ സഹായിക്കുന്ന റഫറൻസ് രേഖയാണ് ഈ വംശാവലി.

പല പശ്ചാത്തലങ്ങളിൽ നിന്നുള്ള വ്യക്തികളുടെ പേരും ചരിത്രവും ഉൾപ്പെടുന്നതാണ് വംശാവലി.

7: വംശാവലിയിൽ ഉൾപ്പെട്ട പേരുകൾ ഒരു വംശത്തിന് അല്ലെങ്കിൽ ഒരു പ്രത്യേക ഗോത്രത്തിന് പിൽക്കാല ചരിത്രത്തിൽ ബഹുമതിയോ അവമതിപ്പോ ഉണ്ടാക്കുവാൻ പോന്നവയാണ്. അതുകൊണ്ടുതന്നെ നാം ഓരോരുത്തരും അവരവരുടെ ജീവിതകാലത്ത്, വരും കാലം എന്നെ എങ്ങനെ അടയാളപ്പെടുത്തുവാൻ പോകുന്നു എന്ന് ചിന്തിച്ചു ജീവിക്കേണ്ടത് ആവശ്യമാണ്.

'എത്ര വർഷം ജീവിച്ചു എന്നല്ല, ജീവിതം എന്തു വർഷിച്ചു എന്നതാണ് കാര്യം' എന്ന് കവി സച്ചിദാനന്ദൻ വാക്കുകൾ ഓർക്കാം.

**വംശാവലി ചരിത്രത്തിലെ നാല് സ്ത്രീകൾ**

വംശാവലി ചരിത്രത്തിൽ വിശുദ്ധ മത്തായി നാല് സ്ത്രീകളുടെ പേരുകൾ കൂടി ചേർത്തിട്ടുണ്ട്. സാധാരണഗതിയിൽ

ഇപ്രകാരം ഒരിക്കലും സംഭവിക്കാത്തത് ആണ്. ഇസ്രായേൽ വംശാവലി, പിതാക്കന്മാരിലൂടെ കൈമാറിവരുന്ന പാരമ്പര്യമാണ് അവരുടെ ഇടയിൽ.

ഇവിടെ വിശുദ്ധ മത്തായി ശ്ലീഹ, താമാർ, രാഹാബ് , രൂത്ത് , ബെത്ശേബ എന്നിങ്ങനെ 4 പേരുകൾ കൂടി ചേർത്തിരിക്കുന്നു.ഇവർ

വേദപുസ്തകത്തിലെ ഏറ്റവും പ്രമുഖരായ പേരുകാർ എല്ലാ. മാത്രമല്ല ഈ നാല് പേരും ഇസ്രായേല്യരും അല്ല.

താമാറും രാഹാബും കനാന്യ വംശജർ ആണ്. രൂത്ത് മോവാബ്യ വംശജയും ബെത്ശേബാ ഹിത്യയും ആണ്.

വംശാവലി ചരിത്രത്തിലെ നാല് സ്ത്രീകളും ശുഭകരമായ ഒരു ഭാവിയെ പ്രതി വെല്ലുവിളികൾ ഏറ്റെടുക്കാൻ തയ്യാറായ വരാണ്. ഭാഗ്യം വന്നുകയറി കൊള്ളും എന്ന് കരുതി അവർ നിസ്സംഗരായി ഇരിക്കുവാൻ താല്പര്യപ്പെടുന്നില്ല.

ചില ചില കാഴ്ചപ്പാടുകളിൽ മേൽപ്പറഞ്ഞ നാല് സ്ത്രീകൾ മോശക്കാരായി ചിത്രീകരിക്കപ്പെടുന്നു എങ്കിലും വേദപുസ്തക ചരിത്രം മറ്റുചില സാക്ഷ്യങ്ങൾ അവരെ പറ്റി നൽകുന്നുണ്ട്.

1: താമാരിന്റെ ഗർഭ രഹസ്യതിന്റെ സത്യാവസ്ഥ അറിയുന്ന യൂദാ അവ ൾക്ക് നൽകുന്ന സാക്ഷ്യം 'അവൾ എന്നിലും നീതി ഉള്ളവൾ' എന്നത്രേ.

രൂത്ത് 4/12 താമാരിനെ കുറിച്ചുള്ള ഗുണപരമായ സാക്ഷ്യം കാണാം.

2: പഴയ, പുതിയ നിയമങ്ങളിൽ വേശ്യ എന്ന് പരിചയപ്പെടുത്തുന്ന രാഹാബ് (യോശുവ 2:1,6:17, എബ്രായർ 11/31, യാക്കോബ്2/25 ), അതേ പുസ്തകത്തിൽ തന്നെ നീതിയുള്ളവളായും വിശ്വാസ വീരന്മാരുടെ പട്ടികയിൽ ഉൾപ്പെട്ടവളായും ( എബ്രാ.11/31 ) പ്രത്യക്ഷപ്പെടുന്നു.

3: ' ഈ നഗരത്തിലെ സകലരും നീ ഉത്തമ സ്ത്രീ എന്നറിയുന്നു ' എന്നാണ് ബോവസിന് രൂത്തിനെ പറ്റിയുള്ള സാക്ഷ്യം. (രൂത്ത് 3:11)

4:ബെത്ശേബയെ പറ്റിയുള്ള കൗതുകകരമായ ഒരു നിരീക്ഷണം, വിശുദ്ധ മത്തായി 1:8 അവൾ പേരില്ലാത്തവൾ ആയി പ്രത്യക്ഷപ്പെടുന്നു എന്നതാണ്. ' ഊരിയാവിന്റെ ഭാര്യ ' എന്നതാണ് പരാമർശം. ഒരുപക്ഷേ നിർബന്ധത്താൽ തെറ്റുകാരി ആവേണ്ടി വന്ന ഒരുവളോടുള്ള മാനുഷികമായ പരിഗണന ആവാം അവളെ കുറിച്ചുള്ള ഈ വിധമായ പരിചയപ്പെടുത്തൽ .

ആർ. ടി ഫ്രാൻസ് എന്ന പുതിയ നിയമ പണ്ഡിതന്റെ കാഴ്ചപ്പാടിൽ ഈ അഞ്ച് സ്ത്രീകളുടെയും (കന്യക മറിയം ഉൾപ്പെടെ) പേരിൽ ഏതെങ്കിലും തരത്തിലുള്ള വൈവാഹിക ക്രമക്കേടിനെ പറ്റിയുള്ള സംശയങ്ങൾ ഉണ്ടായിരുന്നു. എന്നിരുന്നാലും നാലുപേരും ദൈവിക അനുഗ്രഹത്താൽ ന്യായീകരിക്കപ്പെട്ടു. അവ്യക്തമായ ഒരു പശ്ചാത്തലത്തിൽ നിന്ന്, അവിവാഹിതയായ ഒരു മാതാവിൽ നിന്നുള്ള യേശുവിന്റെ ജനത്തിന് അവ ശ്രദ്ധേയമായ മാതൃകയാണ്.





**മാത്യൂസ് മാർ ബർന്നാബാസ് മെത്രാപ്പോലീത്തായുടെ ഒമ്പതാം ഓർമ പ്പെരുന്നാൾ വളയൻചിറങ്ങര സെന്റ് പീറ്റേഴ്സ് സെന്റ് പോൾസ് ഓർത്ത ഡോക്സ് പള്ളിയിൽ ആചരിച്ചു. പ. കാതോലിക്കാ ബാവായും, യുഹാനോൻ മാർ പൊളിക്കാർപ്പോസും ജോഷ്വാ മാർ നിക്കോദിമോസും നേതൃത്വം നൽകി.**

# സഹോദരങ്ങൾക്ക് ഡോക്ടറേറ്റ്



## ഫാ. ബാബു കെ. മാത്യുവിന് ഡോക്ടറേറ്റ്

ന്യൂജേഴ്സി: നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന കൗൺസിൽ മെമ്പറും മിഡ് ലാൻഡ് പാർക്ക് സെൻറ് സ്റ്റീഫൻസ് പള്ളി വികാരിയുമായ ഫാ. ബാബു കെ. മാത്യുവിന് ന്യൂയോർക്കിലെ സെൻറ് വ്‌ളാഡിമർ സെമിനാരിയിലും യൂണിഫിക്കേഷൻ തിയോളജിക്കൽ സെമിനാരിയിലുമായി നടത്തിയ ഗവേഷണത്തിന് ഡോക്ടറേറ്റ് ലഭിച്ചു. 'അധുനിക സംസ്കാരത്തിൻറെ പശ്ചാത്തലത്തിൽ മലങ്കര ഓർത്തഡോക്സ് ആരാധനാ, കുർബ്ബാന സംവിധാനത്തോടുള്ള അമേരിക്കയിലെ ഇൻഡ്യൻ വംശജരായ യുവതലമുറയുടെ അനാസ്ഥാ മനോഭാവവും പൗരോഹിത്യ ശുശ്രൂഷയിലെ വെല്ലുവിളികളും' എന്നതായിരുന്നു പ്രബന്ധ വിഷയം.

ഫാ. ഡോ. ബാബു കെ. മാത്യു ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നന്ന് ബി.ഡി. ബിരുദവും ബാംഗ്ലൂരിലെ യുണൈറ്റഡ് തിയോളജിക്കൽ കോളജിൽ നിന്ന് എം.ടി എച്ചും കരസ്ഥമാക്കി. 1980 മുതൽ 1983 വരെ മധ്യപ്രദേശിലെ ജബൽപൂരിലുള്ള Leonard Theological College ൽ സഭാ ചരിത്ര അധ്യാപകനായി സേവനമനുഷ്ഠിച്ചു. 1984-ൽ അമേരിക്കയിൽ കുടിയേറിയ ഇദ്ദേഹം ന്യൂജേഴ്സിയിലെ സെൻറ് സ്റ്റീഫൻസ് ഇടവകയുടെ വികാരിയായി തുടരുന്നു. അടൂർ മൂന്നാനം കലതിവിളയിൽ (കണിയാൻ തുണ്ടിൽ) പരേതനായ തര്യൻ മത്തായിയുടേയും സാറാമ്മയുടേയും മകനും അടൂർ കണ്ണംങ്കോട് സെൻറ് തോമസ് കത്തീഡ്രൽ ഇടവകാംഗവുമാണ്.



## എബി കെ. തര്യന് ഡോക്ടറേറ്റ്

ന്യൂജേഴ്സി. കഴിഞ്ഞ ഇരുപതു വർഷക്കാലം ന്യൂജേഴ്സിയിൽ സയൻസ് അധ്യാപകനായി പ്രവർത്തിച്ചുവരുന്ന എബി. കെ. തര്യന് അമേരിക്കയിലെ നോർത്ത് സെൻട്രൽ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് ലഭിച്ചു.

അടൂർ മൂന്നാനം കലതിവിളയിൽ (കണിയാൻ തുണ്ടിൽ) പരേതനായ തര്യൻ മത്തായിയുടേയും സാറാമ്മയുടേയും മകനാണ്. കണ്ണംകോട് സെൻറ് തോമസ് കത്തീഡ്രൽ ഇടവകാംഗമാണ്. സഹോദരൻ ഫാ. ബാബു കെ. മാത്യു വികാരിയായി സേവനമനുഷ്ഠിക്കുന്ന ന്യജേഴ്സി മിഡ് ലാൻഡ് പാർക്ക് സെൻറ് സ്റ്റീഫൻസ് ദേവാലയത്തിലെ സണ്ടേ സ്കൂൾ ഹെഡ് മാസ്റ്ററായി എബി പ്രവർത്തിച്ചുവരുന്നു. ഭാര്യ അജു, മക്കളായ അലീന, ആലിസൻ എന്നിവരോടൊപ്പം ന്യൂജേഴ്സിയിൽ താമസിച്ചു വരുന്നു.

# His-Story = History

## St Mathew 1:1-17

### Fr. Nithin V. Rajan



His story is unique as the World History is divided into BC and AD by His coming.

History is the most disliked subject because it presents past values and its enormous information of the past dates and events. But there is a great quote which says "A man without History is like a man without brain". History plays a very important role in the life of all living and non-living things as it is the question of existence and identity. John Dalberg-Acton says "History is not a burden on the memory but an illumination of the soul". Without history there is no past if there is no past there is no present and if there is no present there is no future. There is a link between the past, present and future. History provides the base to build on and understand a present cause, if there is no history there in no story.

St. Matthew begins his gospel with a genealogy of Jesus Christ. Reading the genealogies may not be fascinating, especially when you are not familiar with most of the names. Matthew familiarizes Jesus as the one Israel had been waiting for. Jesus the son of Mary and Joseph is the fulfillment of all the OT promises.

V' **History is a reminder**

History reminds us of the past, it calls our attention to the past events and helps us to draw positive insights for a meaningful living.

St. Matthew in his genealogy even though focused on the Jews, brings in women characters into the family history of Jesus. They didn't even belong to the Jewish clans, there was non-Jews, people like Ruth a Moabite and Rahab, the harlot who sheltered the spies in Jericho. This was to show that he came for the salvation of the entire human race. That is what St. John the Baptist says about his master as "The lamb of God who takes away the sins of the world" and not just the Jews.

V' **History is a proof of God's fulfilled promises**

History is the proof of God's work for the redemption of the human race. God made several promises. Out of all these promises, two stand out ahead of the rest. They are Abrahamic covenant and the Davidic covenant. The Davidic covenant was about establishing the throne and a ruler. St. Matthew tells us through the genealogy that Jesus is the son of both Abraham and David. It is to show that Jesus is the King and the Messiah.

V' **History gives hope**

The genealogy of Jesus is hope for everyone. As we find that there is no gender bias here, there is no selection by caste or creed. Here the vacancy to become part of His Story is open to all, but the choice is left to us. ***St. Matthew 3:8-9*** *says "Produce fruit in keeping with repentance. And do not think you can say to yourselves, 'We have Abraham as our father.' I tell you that out of these stones God can raise up children for Abraham".* In this scripture portion it's clear that by just saying we have Abraham as our father is of no use if we do not work in the path of how Abraham worked. Also when we read ***St. Matthew 12:47-50*** *is says "Someone told him, "Your mother and brothers are standing outside, wanting to speak to you." He replied to him, "Who is my mother, and who are my brothers?" Pointing to his disciples, He said, "Here are my mother and my brothers. For whoever does the will of my Father in heaven is my brother and sister and mother."* By these scripture portions it is clear that we become part of God's plan by our choice to listen to His words and follow it.

When some take pride in family names and status, this genealogy reminds us that by just calling us Christian would not be enough to save us. We need to bear fruits as it says in ***St. Matthew 3:10*** *"The axe is already at the root of the trees, and every tree that does not produce good fruit will be cut down and thrown into the fire".*

The question to us today is when the history of Christ is written from the His birth to His second coming, will our names be there in it? When we fight our battles for our names to be etched in buildings, books and pillars in the world, will our names appear on the day of His coming?

Regardless of anything in your life that you assume as a hindrance, Jesus can and will save you today! He is not concerned with your past, your race or your situation. He is only concerned with your decision today and its plans. That is how the thief received paradise on the cross. That is how the sinful woman was saved from death. That is how salvation came to the house of Zacchaeus. He came down from heaven to earth to show us the Way. The people in darkness saw light by His descending to this world and we are called to be Children of God.

St. John of Kronstadt, in his Sermon on the Nativity of Jesus Christ says "And the Word became flesh!…in order to make us earthly beings into heavenly ones, in order to make sinners into saints; in order to raise us up from corruption into incorruption, from earth to heaven; from enslavement to sin and devil – into the glorious freedom of children of God; from death – into immortality, in order to make us sons of God and to seat us together with Him upon the Throne as His royal children. O, boundless compassion of God! O, inexpressible wisdom of God! O, great wonder, astounding not only the human mind, but the angelic [mind] as well!"

*"A Saint is just a sinner, who fell down, but they didn't stay there, they* got up!" That is what we learn from the genealogy of Christ. Let us also follow His footsteps and become heirs in His kingdom-Amen.





## പ. കാതോലിക്കാ ബാവ ചികിത്സാ സഹായം കൈമാറി

കോട്ടയം: എസ്.എം.എ രോഗ ബാധിതനായ ഗുരുചിത്തിന് അനുഗ്രഹവുമായി കാതോലിക്ക ബാവാ. ഗുരുചിത്തിനെ അനുഗ്രഹിക്കുന്നതിനും ചികിത്സാ സഹായം കൈമാറുന്നതിനുമായാണ് ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുവാതുക്കലിലെ ഇവരുടെ വീട്ടിലെത്തിയത്.

തിരുവാതുക്കൽ ചെമ്പകയിൽ പി. അജികേഷിന്റെയും ധന്യയുടെയും മകനായ ഗുരുചിത്ത് ജന്മനാ എസ്.എം.എ രോഗ ബാധിതനാണ്. ഒരു വർഷം 67 ലക്ഷം രൂപയാണ് ഗുരുചിത്തിന്റെ ചികിത്സയ്ക്കായി ആവശ്യം. ഈ സാഹചര്യത്തിലാണ് നാട്ടുകാരുടെ നേതൃത്വത്തിൽ ചികിത്സാ സഹായത്തിനായി ട്രസ്റ്റ് രൂപീകരിച്ചത്. ട്രസ്റ്റ് അംഗം കൂടിയായ നഗരസഭ അംഗം അഡ്വ. ടോം കോരഅഞ്ചേരിയാണ് വിഷയം ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവയുടെ ശ്രദ്ധയിൽ എത്തിച്ചത്. തുടർന്ന് ബാവ ഗുരുചിത്തിനെ വീട്ടിലെത്തി സന്ദർശിക്കുകയായിരുന്നു.

ഗുരുചിത്തിന്റെ മാതാപിതാക്കളെയും കുടുംബാംഗങ്ങളെയും സന്ദർശിച്ച ശേഷമാണ് ബാവ അനുഗ്രഹം നൽകിയത്. തുടർന്ന്, ചികിത്സാ സഹായത്തിനായി സഭയുടെ സഹായവും കൈമാറി. സഭാ പി.ആർ. ഒ ഫാ. മോഹൻ ജോസഫ്, ഫാ. ജോൺ ഡേവിഡ്, ഡോ. നിധീഷ് മൗലാനോ, മനോജ് പി. മാത്യു എന്നിവരും തിരുമേനിക്കൊപ്പമുണ്ടായിരുന്നു.

ഗുരുചിത്തിന്റെ ചികിത്സയുടെ ആവശ്യത്തിനായി ഗുരുചിത്ത് സ്പൈനൽ മസ്കുലർ അട്രോഫി ട്രീറ്റ്മെന്റ് ട്രസ്റ്റ് എന്ന പേരിലാണ് ട്രസ്റ്റ് രൂപീകരിച്ചിരിക്കുന്നത്. Guruchithas Spinal Muscular Atrophy Treatment Trust. Axis Bank, Kottayam branch Account Number: 921020052115075. Ifsc - UTIB0000051 Ph: 9947296557




## പ്രഥമ മാർ പീലക്സിനോസ് എക്സലൻസ് അവാർഡ് എം. ജി. ജോർജ് മുത്തൂറ്റിനുള്ള ആദരവ്

പത്തനംതിട്ട: മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം തുമ്പമൺ ഭദ്രാസനം ദാനിയേൽ മാർ പീലക്സിനോസിന്റെ നാമധേയത്തിൽ ഏർപ്പെടുത്തിയ പ്രഥമ മാർ പീലക്സിനോസ് എക്സലൻസ് അവാർഡ് എം. ജി. ജോർജ് മുത്തൂറ്റ് നോടുള്ള ആദരവായി അദ്ദേഹത്തിന്റെ മകൻ ജോർജ് എം ജോർജ്ജ് മുത്തൂറ്റിന് നൽകി.

ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ അനുസ്മരണ സമ്മേളനത്തിൽ വച്ച് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്ക ബാവ മോമെന്റോ കൈമാറി, കേരള കൃഷി വകുപ്പ് മന്ത്രി പി. പ്രസാദ് മംഗളപത്രം നൽകി ആദരിച്ചു. ഭദ്രാസന മെത്രാപ്പോലീത്ത കുര്യാക്കോസ് മാർ ക്ലീമിസ് തിരുമേനി, പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ എബി ടി സാമുവൽ, ഫാ. ബിജു തോമസ്, കേന്ദ്ര ട്രഷറർ ജോജി പി തോമസ്, ജനറൽ സെക്രട്ടറി രെഞ്ചു തുമ്പമൺ, ലിഡാ ഗ്രിഗറി, സുജിൻ ഉമ്മൻ, നിതിൻ മണക്കാട്ട് മണ്ണിൽ, സോഹിൽ വി സൈമൺ എന്നിവർ സംസാരിച്ചു.



മാർ ഏലിയാ കത്തീഡ്രലിന്റെ ശതോത്തര രജത ജൂബിലി സമാപനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. കുരുവിള ജേക്കബ്, ഫാ. വിനീത് കുര്യൻ, ഫാ. സി.ഒ.ജോർജ്, ബിജു ഉമ്മൻ, ഫാ. തോമസ് ജോർജ്, ജോസഫ് മാത്യു, എം.സി.മാത്യു എന്നിവർ സമീപം. ചിത്രം: മനോരമ

## ഇടവകയിൽ ഭവനരഹിതരായി ആരും ഉണ്ടാകരുത്: കാതോലിക്കാ ബാവാ

■ ഇടവകയിലെ ഭൂരഹിതരായ കുടുംബങ്ങൾക്ക് 10 ലക്ഷം രൂപ വില വരുന്ന സ്ഥലവും വീടും നൽകാൻ ഏലിയാ കത്തീഡ്രൽ തീരുമാനം

കോട്ടയം ● ഭവനരഹിതരായി ഇടവകയിൽ ആരുമില്ലെന്ന് ഉറപ്പാക്കണമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ.മാർ ഏലിയാ കത്തീഡ്രലിന്റെ ശതോത്തര രജത ജൂബിലി സമാപനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

ജൂബിലിയോടനുബന്ധിച്ചു നടപ്പാക്കുന്ന 'എല്ലാവർക്കും വീട്' ജീവകാരുണ്യ പദ്ധതിയുടെ ഉദ്ഘാടനം നിർവഹിച്ച ബാവാ, ഭൂമി വാങ്ങാൻ സഹായിക്കുന്നതിനോടൊപ്പം ഇവർക്കു വീടു കൂടി നിർമിച്ചു നൽകണമെന്നും അഭ്യർഥിച്ചു.

ബാവായുടെ നിർദേശം സ്വീകരിച്ച വിശ്വാസികൾ, ഇടവകയിലെ ഭൂരഹിതരായ കുടുംബങ്ങൾക്ക് 10 ലക്ഷം രൂപ വില വരുന്ന സ്ഥലവും വീടും നൽകാൻ തീരുമാനിച്ചു.

വികാരി ഫാ. തോമസ് ജോർജ് അധ്യക്ഷത വഹിച്ചു. മലങ്കര അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, ഫാ. സി.ഒ.ജോർജ്, ട്രസ്റ്റി കുരുവിള ജേക്കബ്, എം.സി.മാത്യു, ജോസഫ് മാത്യു എന്നിവർ പ്രസംഗിച്ചു. കലണ്ടർ പ്രകാശനം ഫാ. വിനീത് കുര്യനു നൽകി ബാവാ നിർവഹിച്ചു.




റാന്നി ചിറ്റാർ ഫോറസ്റ്റ് കസ്റ്റഡിയിലിരിക്കെ മരണപ്പെട്ട പി. പി. മത്തായിയുടെ കുടുംബത്തിനുള്ള സഭയുടെ സഹായം പത്തനംതിട്ടയിൽ വച്ച് പരിശുദ്ധ കാതോലിക്കാ ബാവ കൈമാറി.



## ഐഡ അന്ന അനീഷ് ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിൽ സ്ഥാനം നേടി

അക്ഷരങ്ങൾ കൊണ്ട് ചിത്രങ്ങൾ വരച്ച ഐഡ അന്ന അനീഷ് ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിൽ സ്ഥാനം നേടി. കുറുമ്പനാടം സെന്റ് പീറ്റേഴ്സ് ഹയർ – സെക്കൻഡറി സ്കൂളിലെ പത്താം ക്ലാസ് വിദ്യാർഥിനി ഐഡ സ്റ്റെൻസിൽ ഡ്രോയിംഗ് വിഭാഗത്തിലാണ് നേട്ടം കൈവരിച്ചത്.

ചിത്രരചനയോട് താത്പര്യമുണ്ടായിരുന്ന ഐഡയ്ക്ക് അതിൽ വ്യത്യസ്തത ഉണ്ടാക്കണം എന്ന ആഗ്രഹമാണ് അക്ഷര ചിത്രരചനയിലേക്ക് നയിച്ചത്. ഇതിനോടകം നിരവധി പ്രമുഖരുടെ ചിത്രങ്ങൾ ഐഡയുടെ വിരൽത്തുമ്പിലൂടെ പിറവിയെടുത്തു കഴിഞ്ഞു. അവയിൽ ചില ചിത്രങ്ങൾ അവർക്കായി സമ്മാനിക്കുകയും ചെയ്തു. ലോക്ഡൗൺ കാലത്താണ് അക്ഷരങ്ങൾ കൊണ്ട് ചിത്രം പൂർത്തിയാക്കണമെന്ന ആശയം രൂപപ്പെടുന്നത്. വരയ്ക്കേണ്ട വ്യക്തിയുടെ സെകെച്ച് രൂപപ്പെടുത്തിയശേഷംഅവരുടെ പേരിലെ അക്ഷരങ്ങൾ കൊണ്ടുതന്നെയാണ് ചിത്രം പൂർത്തിയാക്കുന്നത്.ഇന്ത്യൻ പ്രധാനമന്ത്രിമാരുടെ ചിത്രങ്ങൾ വരച്ചതാണ് ഐഡയെ ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിലേക്ക് നയിച്ചത്. വാകത്താനം നാലുന്നാക്കൽ കൊച്ചുവീട്ടിൽ അനീഷ് കെ. ആൻഡ്രസിന്റെയും ജിഷ ജോയിയുടെയും മൂത്തമകളാണ്. അദായി ആൻഡ്രസ് അനീഷ് സഹോദരനാണ്. നാലുന്നാക്കൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

സ്റ്റെൻസിൽ ഡ്രോയിംഗ് പഠിക്കാൻ താത്പര്യമുള്ളവർക്കായി ഓൺലൈൻ ക്ലാസുകളും സ്വന്തമായി യൂടൂബ് ചാനലും ഈ കൊച്ചു മിടുക്കി സജ്ജമാക്കിയിട്ടുണ്ട്. ഭാവിയിൽ ഇന്ത്യൻ ആർമിയിൽ ചേരണമെന്നാണ് ഐഡയുടെ ആഗ്രഹം.

## പുതുക്കിപണിത പള്ളിയുടെ കൂദാശയും പെരുന്നാളും

പരുമല • പുതുക്കിപ്പണിത സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും പെരുന്നാളും 18 മുതൽ 21 വരെ നടക്കും.

18ന് 3.30ന് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നിരണം പള്ളിയിൽ നിന്നു ദീപശിഖാ പ്രയാണം. 5ന് കൊടിമര സമർപ്പണം, തുടർന്ന് ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് കൊടിയേറ്റും. 5.30ന് പ്രാർഥന, പ്രഫ. ഡോ.വർഗീസ് മാത്യു വചന ശുശ്രൂഷ നടത്തും.



പുനരുദ്ധാരണം നടത്തിയ പരുമല സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി.

19നു 7ന് കുർബാന, 4ന് ആലുംമൂട് ജംക്ഷനിൽ നിന്നു പരിശുദ്ധ കാതോലിക്കാ ബാവായെയും മറ്റ് മെത്രാപ്പൊലീത്തമാരെയും സ്വീകരിക്കൽ. 5.30ന് പ്രാർഥന, കൂദാശയുടെ ആദ്യഭാഗം.

20നു 6.30ന് നമസ്കാരം, തുടർന്ന് കൂദാശയുടെ പ്രധാന ഘട്ടം. പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ കാർമികത്വത്തിൽ മൂന്നിന്മേൽ കുർബാന. 10ന് പൊതുസമ്മേളനം മന്ത്രി വീണാ ജോർജ് ഉദ്ഘാടനം ചെയ്യും. ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അധ്യക്ഷത വഹിക്കും.

പരിശുദ്ധ കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണവും ഡോ.യൂഹാനോൻ മാർ തേവോദോറസ് മുഖ്യപ്രഭാഷണവും നടത്തും.

ആന്റോ ആന്റണി എംപി ലോഗോയും മാത്യു ടി. തോമസ് എംഎൽഎ ഡയറക്ടറിയും പ്രകാശനം ചെയ്യും. 21നു 7ന് മൂന്നിന്മേൽ കുർബാന, ആശീർവാദം, കൊടിയിറക്ക്, നേർച്ച.



## ആദരവ് അർപ്പിച്ചു

കൂനൂർ ഹെലികോപ്റ്റർ അപകടത്തിൽ ജീവൻ പൊലിഞ്ഞ ഇന്ത്യയുടെ സംയുക്ത സൈനിക മേധാവി ബിപിൻ റാവത്തിനും സഹധർമ്മിണിക്കും മറ്റ് ധീര ജവാന്മാർക്കും കൊയ്പ്പള്ളി കാരാണ്മ സെന്റ്. മേരീസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കത്തിച്ച മെഴുകുതിരികൾ പിടിച്ചു പ്രാർത്ഥനാ പൂർവ്വമായ ആദരാഞ്ജലികൾ അർപ്പിച്ചു. ഇടവക വികാരി ഫാ. വിൽസൺ ജോർജ്ജ്, സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ സതീഷ് വർഗ്ഗീസ്, യുവജനപ്രസ്ഥാന അംഗങ്ങളും നേതൃത്വം നൽകി.



പ. കാതോലിക്കാ ബാവായ്ക്ക് തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനം നൽകിയ സ്വീകരണം.



വാകത്താനം പൊങ്ങന്താനം യുപി സ്കൂളിൽ പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ മെമ്മോറിയൽ സ്മാർട്ട് ക്ലാസ് റൂം ഉത്ഘാടനം ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ ആണ് സ്മാർട്ട് ക്ലാസ് റൂം നിർമ്മിച്ചു നൽകിയത്.



## Mar Seraphim releases Bangalore Orthodox Convention 'Meltho Logos Calendar 2022'

BENGALURU: HG Dr Abraham Mar Seraphim, Metropolitan of Bangalore Diocese, has released the 15th edition of 'The Meltho Logos Calendar' for 2022 at the Malankara Orthodox Syrian Church (MOSC) Bangalore Diocesan Centre, Dodda Gubbi Post, Bengaluru, on December 9, 2021.

The Metropolitan handed over the inaugural copy to Fr Santosh Samuel, Diocesan Secretary, Bangalore Diocese, in the presence of Fr Varghese Philip Idichandy, Vicar, St George Orthodox Church and Pilgrim Centre, Indiranagar, Bengaluru.

The 2022 Meltho Convention is scheduled to be held in February 2022.

Fr P Idichandy, has conceptualised the theme and design for the Wall Calendar, 2022 on 'The Blessings of 'Jacob – 'The Patriarch' and the '12 Tribes of Israel'.

Fr Idichandy is a prominent writer and orator of the Indian Orthodox Church. He hails from 'Alummottil', Panackel Thekkettil, Kallumala Mavelikara, Kerala.




കുന്നംകുളം ഭദ്രാസനത്തിലെ മരത്തംകോട് സെന്റ് ഗ്രീഗോറിയോസ് ഇടവകയിലെ ചെറുവത്തൂർ ഓൾവിൻ മാത്യുവിന്റേയും, ജിഞ്ചു ഓൾവിന്റേയും മകളായ അമേലിയ ഓൾവിൻ (2 വയസ്, 3 മാസം) കെമിസ്ട്രിയിലെ പീരിയോഡിക് ടേബിളിലെ ആദ്യത്തെ 36 elements ന്റെ പേര് കൃത്യമായ ഓർഡറിൽ (1 മിനിറ്റ് 3 സെക്കൻഡ് സമയത്തിൽ) പറഞ്ഞ ഇന്ത്യയിലെ ഏറ്റവും പ്രായം കുറഞ്ഞ കുട്ടി (2 വയസ്, 2 മാസം, 18 ദിവസം) എന്ന നിലയിൽ **INDIA BOOK OF RECORDS** ൽ ഇടം നേടിയിരിക്കുന്നു.